സാഹിത്യചരിത്ര ഗ്രന്ഥാവലി നമ്പർ—7

# ജീവചരിത്രപ്രസ്ഥാനം

(ഒരു പഠനം)






സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ്
എഡ്യൂക്കേഷൻ
തിരുവനന്തപുരം
1976

സാഹിത്യചരിത്രഗ്രന്ഥാവലി നമ്പർ 7 

# ജീവചരിത്രപ്രസ്ഥാനം

## (ഒരു പഠനം)

**(സംസ്ഥാന വിദ്യാഭ്യാസ ഇൻസ്റ്റിറ്റ്യൂട്ടിന്റെ**
**ആഭിമുഖ്യത്തിൽ**
**ശ്രീ. കെ. ആദിത്യവർമ്മൻ തയ്യാറാക്കിയത്.)**

**സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ്**
**എഡ്യൂക്കേഷൻ**
തിരുവനന്തപുരം.
**1976**

# ഉള്ളടക്കം:—

# ജീവചരിത്രപ്രസ്ഥാനം

## 1

## കായകൽപചികിൽസയ്ക്കുശേഷം

ഏതാനും മാസങ്ങൾക്കു മുമ്പാണ്. അയൽ ഗ്രാമങ്ങളിലെ ചില വായനശാലകളും ചില സുഹൃത്തുക്കളുടെ സ്വകാര്യ ലൈബ്രറികളും സന്ദർശിക്കാനൊരവസരം കിട്ടി. ഈ സന്ദർഭം പൂർണ്ണമായും ചൂഷണം ചെയ്യുകതന്നെ എന്നു കരുതി, ആ പുസ്തകങ്ങളുടെ ലോകത്തിൽ മണിക്കൂറുകളോളം കഴിച്ചുകൂട്ടുകയുണ്ടായി. വായിക്കാൻ വേണ്ടിയല്ല. വിവിധ ദേശങ്ങളിൽപ്പെട്ട, വിവിധഭാഷകൾ സംസാരിക്കുന്ന, വിവിധ സംസ്കാരങ്ങളുള്ള, വിവിധമുഖങ്ങളുള്ള എഴുത്തുകാരെയെല്ലാം ഒരുമിച്ച് ഒരു സ്ഥലത്ത് കണ്ടുമുട്ടുന്നതിലുള്ള നിർവൃതി അനുഭവിച്ചറിയാൻ. പത്തുദിവസമെങ്കിലും ഈ രീതിയിൽ കഴിച്ചു കൂട്ടിയിരിക്കണം.

വീണ്ടും ഒററയ്ക്കായപ്പോൾ, ഒരു സംഗതി ബോധ്യമായി: നമ്മുടെ വായനക്കാരുടെ അഭിരുചിയിൽ സ്ഫോടനാത്മകമായ ഒരു പരിവർത്തനം സംഭവിച്ചുകൊണ്ടിരിക്കുന്നു. മുമ്പ്, വായനശാലാ ഷെൽഫുകളുടെ സിംഹഭാഗവും അപഹരിച്ചിരുന്ന തടിച്ച നോവലുകളുടെയും ചെറുകഥകളുടെയും സ്ഥാനത്ത് കുറെയെങ്കിലും, ഇന്ന് ലോകസാഹിത്യത്തിലെ മലയാളസാഹിത്യത്തിലെയും — വിഖ്യാതങ്ങളായ ജീവിതചരിത്രഗ്രന്ഥങ്ങൾ കാണപ്പെടുന്നു.

ഈ അനുഭവംവച്ചുകൊണ്ട് ഇക്കാര്യത്തിൽ ഒരു സാമാന്യവൽകരണം നൽകുകവയ്യല്ലോ. ഇതേ അഭിപ്രായം, പുസ്തകങ്ങളുടെ ലോകവുമായി ഗാഢബന്ധമുള്ള പല സുഹൃത്തുക്കളും പറയുകയുണ്ടായി. പടിഞ്ഞാറാണെങ്കിൽ, ഈ പരിണാമം സംഭവിച്ചു കഴിഞ്ഞിട്ട് ഏതാനും വർഷങ്ങളെങ്കിലും ആയിട്ടുണ്ട് എന്നാണ് മനസ്സിലാക്കാൻ സാധിച്ചതു്.[1]

അതേ, ജീവചരിത്ര ഗ്രന്ഥങ്ങൾ നോവലിന്റെയും കഥയുടെയും കമ്പോളങ്ങളെ കീഴടക്കിത്തുടങ്ങിയിരിക്കുന്നു.

എന്താണിതിനു കാരണം? ഒററവാക്യത്തിൽ പറയാവുന്ന ഒന്നല്ല അതു്. ഈ ആസ്വാദനപ്പകർച്ചയ്ക്ക് പിന്നിൽ, മനുഷ്യരാശിയുടെ ആത്മവികാസത്തിന്റെയും സത്യാന്വേഷണകൗതുകത്തിന്റെയും എല്ലാം സ്പന്ദനങ്ങൾ അന്തർഭവിച്ചിട്ടുണ്ട്. ഇതുകൂടാതെ, സാമൂഹ്യ സാംസ്കാരിക മണ്ഡലങ്ങളിൽ സമീപകാലത്തുണ്ടായിട്ടുള്ള അനിവാര്യമായ നവോത്ഥാനവും—ഇത് വ്യവസായവിപ്ളവം കൊണ്ടു വന്നുചേർന്നതാണ്— ഉണ്ട്. ഇനിയുമുണ്ടാകാം, ഒട്ടേറെ ഘടകങ്ങൾ. എങ്കിലും സാമാന്യമായി, ഈ രുചിവ്യത്യാസത്തിന് പ്രേരണയായി

---

[1] "................... ഈ അടുത്ത കാലത്ത് നോവൽ സാഹിത്യത്തെപ്പോലും പിന്നണിയിലിക്കുന്നവിധത്തിലുള്ള പ്രചാരമാണ് പാശ്ചാത്യഭാഷകളിൽ ഈ സാഹിത്യശാഖയ്ക്ക് ലഭിച്ചിട്ടുള്ളത്. മറെറാന്നും വായിക്കാത്ത ആളുകൾപോലും ജീവചരിത്രങ്ങൾ വായിക്കാറുണ്ട്. നോവലും നാടകവും ഉപന്യാസവും മാത്രം എഴുതിവന്നിരുന്ന പല എഴുത്തുകാരും ജീവചരിത്രം ശ്രദ്ധാർഹമായ ഒരു വിഷയമായി ഗണിച്ചുതുടങ്ങിയിരിക്കുന്നു. "ഇക്കൊല്ലത്തെ മികച്ച ഗ്രന്ഥങ്ങൾ", "ഈ മാസത്തെ വിലപിടിച്ച പുസ്തകങ്ങൾ" എന്നിങ്ങനെ പത്രങ്ങളിലും മററും പ്രത്യക്ഷപ്പെടുന്ന പരസ്യങ്ങൾ ശ്രദ്ധിച്ചാൽ, അവയിൽ ജീവചരിത്രങ്ങളുടെ ശതമാനം ഒട്ടും കുറവല്ലെന്നു കാണാം."

(പേജ് 3—ജീവചരിത്രസാഹിത്യം
by ഡോ: കെ. എം. ജോർജ്ജ്)

തീർന്ന വസ്തുതയെന്താണെന്നന്വേഷിക്കുന്നതു പ്രയോജനകരമായിരിക്കും.

അനുഭവപ്രതീതി എത്രതന്നെയുണ്ടായാലും, നോവലിലെയും കഥയിലെയും പാത്രങ്ങൾ കൃത്രിമാംശം കലർന്നവരാണ്. ഒരുപക്ഷേ, യഥാർത്ഥ ജീവിതത്തിൽനിന്നു പെറുക്കിയെടുത്ത വ്യക്തികൾതന്നെയാകാം അവർ. എങ്കിലും ഭാവനാംശം അവരുടെ സൃഷ്ടിയിൽ ഉണ്ടാകാതെവയ്യ. ജീവചരിത്രത്തിൽ അങ്ങനെയല്ല. ഈ ലോകജീവിതം സത്യത്തിൽ അനുഭവിച്ചിട്ടുള്ള മഹാത്മാക്കളെ നാം നേരിൽ കണ്ടുമുട്ടുന്നു. അവിടെ അസത്യത്തിന്റെ അംശംതന്നെയില്ല. ഈയൊരു വ്യത്യാസം പ്രത്യേകം ശ്രദ്ധാർഹമാണ്. മനുഷ്യന്റെ മൗലികമായ ചേതനയെ, കൃത്രിമത്വത്തെക്കാൾ സ്വാധീനിക്കാനുള്ള ശക്തി, അകൃത്രിമത്വത്തിനാണ്. ഒരു ഉദാഹരണം കൊണ്ടു കാര്യം വ്യക്തമാക്കാം: ടാഗോറിന്റെ 'ഗോറ' എന്ന നോവൽ നാം വായിക്കുന്നു. അതിലെ ഗോറയും (ഗൗർമോഹൻബാബു) വിനയനും ടാഗോറിന്റെതന്നെ പ്രതിരൂപങ്ങളാണെന്ന് നമുക്കറിയാം. പക്ഷേ, ടാഗോറിന്റെ വ്യക്തിജീവിതത്തിന്റെ പ്രത്യേകതകളൂന്നിക്കൊണ്ട് പ്രൊഫ. എസ്. ഗുപ്തൻ നായർ എഴുതിയിട്ടുള്ള ലേഖനം ('ക്രാന്തദർശികൾ' എന്ന കൃതിയിൽ) നമ്മെ കൂടുതൽ ആകർഷിക്കുന്നു. കാരണമെന്താണ്? ഗോറയിലൂടേയും വിനയനിലൂടേയും കാണാൻ സാധിക്കാത്ത യഥാർത്ഥ ടാഗോറിനെ നമ്മൾ അവിടെ കണ്ടുമുട്ടുന്നു. ഇവിടെ ഒരുകാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. നോവലിൽ നാം കാണുന്നത്, സ്മര്യപുരുഷന്റെ ഒരു മുഖം മാത്രമാണ്; അതിന് ജീവിതത്തിന്റെ പൂർണ്ണത ഉൾക്കൊള്ളാനുള്ള കഴിവില്ല. ജീവചരിത്രത്തിൽ സ്ഥിതി അതല്ല. കടംകഥാസമാനവും സങ്കീർണ്ണവുമായ മനുഷ്യമനസ്സിന്റെ എല്ലാ ജാലകങ്ങളും നമ്മുടെ മുമ്പിൽ തുറന്നിട്ടിരിക്കയാണ്. നാം അവയിലൂടെ യഥാർത്ഥ മനുഷ്യനെ അറിയുന്നു. ഇതാണ് ജീവചരിത്രങ്ങൾക്ക് പ്രചാരം കൂടിവരാൻ ഒരു കാരണം.

'എന്നാലെന്തുകൊണ്ട് ആദ്യകാലത്ത് ഈ പ്രവണത കണ്ടില്ല?' എന്നൊരു ചോദ്യമുണ്ടാകാം. ഇതിനു രണ്ടുത്തരമുണ്ട്. ഒന്ന്. ഇത്തരമൊരു പ്രവണതയുണ്ടായിരുന്നില്ലെന്നൊരു പറഞ്ഞു? അത്ര പ്രത്യക്ഷമായിരുന്നില്ലെന്നേയുള്ളൂ. നിലവാരമുള്ള വായനക്കാരുടെയിടയിൽ അന്നും ജീവചരിത്രങ്ങൾക്കായിരുന്നു പ്രാമാണ്യം. (ഇംഗ്ലീഷ് സാഹിത്യത്തിലെ മഹാരഥന്മാരിലൊരാളായിരുന്ന ഡോക്ടർ ജോൺസന്റെ അനുഭവംതന്നെയെടുക്കുക. ചരിത്രത്തിലുള്ള വിശ്വാസക്കുറവും കൽപിതകൃതികളിലുള്ള താത്പര്യഹീനതയുംനിമിത്തം അദ്ദേഹത്തെ ഏററവുമധികം രസിപ്പിച്ച സാഹിത്യവിഭാഗം ജീവചരിത്രമായിരുന്നു.) രണ്ട്: അന്നു നോവലിന്റെ കൊയ്ത്തുകാലമായിരുന്നു. യന്ത്രയുഗത്തിന്റെ സംഭാവനയായ ജേർണ്ണലിസത്തോടൊപ്പം ശീമക്കൊന്നപോലെ വളർന്നുവന്ന മൂന്നാംകിട നോവലുകളും കഥകളും ആദ്യം കുറെക്കാലം മനുഷ്യമനസ്സുകളെ കീഴടക്കിനിന്നു.

മറെറാരുകാരണംകൂടി ഓർക്കാതിരിക്കാൻവയ്യ: മനുഷ്യന്റെ പ്രായഭേദവും, മാനസികവയസ്സും (Mental age) ബുദ്ധിപരമായ പക്വതയും (Intellectual maturity.) ധാത്രീകഥകളും ഐതിഹ്യമാലയിലെ കഥകളും വായിക്കുന്ന പ്രായത്തിൽ കുററാന്വേഷണകഥകളും സാമൂഹ്യനോവലുകളും അത്ര രസകരമായിരിക്കയില്ല. സാമൂഹ്യനോവലുകളും ചരിത്രനോവലുകളും വായിച്ചാസ്വദിക്കുന്ന പ്രായത്തിൽ ആദ്യത്തേതിനോടുള്ള ആകർഷണം കുറയുന്നു. അന്ന് ഉപനിഷത്തുകളും വേദങ്ങളും തീരെ പ്രിയംകരവുമായിരിക്കയില്ല. അവസാനം ഉപനിഷത്തുകളിലെത്തുമ്പോൾ, മുമ്പുള്ളവയോടെല്ലാമുള്ള ആഭിമുഖ്യം കുറയുന്നു.

നേരത്തെപറഞ്ഞ മാനസികവയസ്സും ബുദ്ധിപരമായ പക്വതയും തലമുറകളെസംബന്ധിച്ചും ശരിയാണ്. സമൂഹത്തിന്റെ പുരോഗതിയെ ഒരു മനുഷ്യന്റെ വളർച്ച

യോടു സാദൃശ്യപ്പെടുത്തിയാൽ ഇക്കാര്യം ബോധ്യപ്പെടുന്ന
താണ്. ഏതു സമൂഹത്തിനുമുണ്ട്, മാനസികവയസ്സും
ധിഷണാപരമായ പക്വതയും. അതിനാൽ, ജീവചരിത്ര
ങ്ങൾക്ക് ആദ്യം ലഭിക്കാതിരുന്ന പ്രാമാണ്യത്തിന് ഇങ്ങനെയും
ഒരു വശമുണ്ട്.

ഇത്രയും പറഞ്ഞതുകൊണ്ട്, നോവലിനോടും കഥ
യോടും ജനങ്ങൾക്കുള്ള ആഭിമുഖ്യം കുറഞ്ഞെന്നും ഭാവിയിൽ
അവർ അവ തീരെ ഉപേക്ഷിച്ചേക്കുമെന്നും അർത്ഥമാക്കി
യതായി ധരിച്ചുപോകരുത്. കഥ കേൾക്കാനും. പറയാനു
മുള്ള ആഗ്രഹം അനാദികാലംമുതൽക്കേ ഉള്ളതാണ്; മനുഷ്യ
ജീവിതം നിലയ്ക്കുന്നതുവരെ അതു തുടർന്നു നിൽക്കു
കയും ചെയ്യും. അതങ്ങനെയായിരിക്കുകയും വേണം. അവയോ
ടുള്ളതിനോടൊപ്പംതന്നെ, ജീവചരിത്രത്തോടുമുള്ള ആഭി
മുഖ്യം കൂടിയിട്ടുണ്ടെന്നേ ഇവിടെ വിവക്ഷിച്ചിട്ടുള്ളു.

ജീവചരിത്രത്തെ സംബന്ധിച്ചു മാത്രമായ ചില വസ്തു
തകളുണ്ടെന്നു പറഞ്ഞല്ലോ. ഇത്, ജീവചരിത്രനിർമ്മാണ
ത്തിന്റെ സാങ്കേതികരീതിയിൽ വന്നുചേർന്നിട്ടുള്ള മാററ
മാണ്. അതിശയോക്തിപരങ്ങളായ വീരകഥകളിൽനിന്ന്,
കലാസുഭഗവും ഹൃദയസ്പർശിയും സത്യസന്ധവുമായ
ജീവിതാഖ്യാനങ്ങളിലേയ്ക്ക്—അവയുടെ പരകോടിയിൽ,
ആത്മാവിഷ്കാര രൂപങ്ങളായ കലാസൗധങ്ങളിലേയ്ക്ക്—
നമ്മുടെ ജീവചരിത്രശാഖ വളർന്നുകഴിഞ്ഞിട്ടുണ്ട്. ഇത്
ആസ്വാദകലോകത്തിന്റെ എണ്ണം വർദ്ധിപ്പിക്കാൻ കുറച്ചൊ
ന്നുമല്ല സഹായിച്ചിട്ടുള്ളത്.

ചുരുക്കത്തിൽ, ഇത്രമാത്രമേ നാം മനസ്സിലാക്കേണ്ട
തുള്ളു: ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധം കുറെ
കഴിഞ്ഞതോടെ, നമ്മുടെ ആസ്വാദനബോധവും അതോടൊപ്പം
ജീവചരിത്രപ്രസ്ഥാനവും ബോധപൂർവ്വമല്ലാത്ത ഒരു കായ

കൽപചികിൽസ [1] യ്ക്കു വിധേയമായി. ചികിൽസകൻ ആരാണെന്നും എന്തിനുവേണ്ടിയാണിതു നടത്തിയതെന്നും അന്വേഷിച്ചിട്ടു കാര്യമില്ല. സമൂഹഘടനയിൽ ഇത് ഒഴിച്ചുകൂടാൻവയ്യാത്ത ഒന്നാണ്.

ഏതായാലും, കായകൽപചികിൽസ നല്ല ഫലംതന്നെ ഉളവാക്കി. വായനയുടെ കാര്യത്തിൽ നാം ആരോഗ്യകരമായ ഒരു വിതാനത്തിലേയ്ക്ക് എത്തിച്ചേർന്നിരിക്കുന്നു.

---

1 കായകൽപചികിൽസ = യൗവനവും ആരോഗ്യവും വീണ്ടെടുക്കുന്നതിനായി, ആയുർവേദത്തിൽ, പണ്ടു നടത്തിവന്നിരുന്ന ഒരു ചികിൽസാസമ്പ്രദായം.

# 2

## ശസ്ത്രക്രിയയിലൂടെ

പ്രധാനപ്പെട്ട ചില ചോദ്യങ്ങൾ ഇനിയും അവശേഷിക്കുന്നു: എന്താണ് ജീവചരിത്രം? വ്യാകരണദൃഷ്ട്യാ ആ പ്രയോഗം ശരിയാണോ? 'ജീവിതചരിത്രം' എന്നല്ലേ വേണ്ടത്?

"ജീവചരിത്രം എന്ത്?" എന്ന ചോദ്യത്തിന്, വേണമെങ്കിൽ, ഇങ്ങനെ മറുപടി നൽകാം: നിങ്ങൾ വായിച്ചിട്ടുള്ള നല്ല ജീവചരിത്ര ഗ്രന്ഥങ്ങളെക്കുറിച്ച് ഒന്നോർത്തുനോക്കുക.

ഒരു ജീവചരിത്ര ഗ്രന്ഥംപോലും വായിക്കാത്തവരാണെങ്കിലോ ഈ ചോദ്യകർത്താക്കൾ? അപ്പോഴും ഉത്തരമുണ്ട്: നല്ല ജീവചരിത്രഗ്രന്ഥങ്ങൾ വായിക്കുക.

പക്ഷേ, ഇതൊരൊഴിഞ്ഞുമാറലല്ലേ? — അങ്ങനെ ചിന്തിക്കുന്നവരുണ്ടാകാം. സത്യത്തിൽ, അല്ലേയല്ല. ഇതു ധിക്കാരപൂർവ്വമായ മറുപടിയല്ലേ? — വേറെ ചിലർ സംശയിച്ചേക്കാം. ഖേദമുണ്ട്.

ജീവചരിത്രം എന്ന പ്രസ്ഥാനത്തെ നിഷ്കൃഷ്ടമായ നിർവ്വചനത്തിന്റെ വേലിക്കെട്ടുകൾക്കുള്ളിൽ ഒതുക്കിനിറുത്താൻ വാശിപിടിക്കുന്നതിനേക്കാൾ, നാം വായിച്ചിട്ടുള്ള അല്ലെങ്കിൽ വായിക്കാനിരിക്കുന്ന നല്ല ജീവചരിത്രഗ്രന്ഥങ്ങളെക്കുറിച്ചുള്ള വിചിന്തനത്തിൽക്കൂടി അവയുടെ സാമാന്യരൂപം കണ്ടെത്തുവാൻ ശ്രമിക്കുകയാണ് നല്ലത് എന്നേ ഇവിടെ ഉദ്ദേശിച്ചിട്ടുള്ളൂ. ആ ഗ്രന്ഥങ്ങൾ നമ്മുടെ മനസ്സിൽ സൃഷ്ടിക്കുന്ന സംസ്കാരമുണ്ടല്ലോ — അവിടെയാണ് — ഇതിനുള്ള ശരിയായ ഉത്തരം. ആ സംസ്കാരത്തിൽനിന്ന് തികട്ടിക്കിട്ടുന്ന ബോധത്തോളം വലുതല്ലാ അവയെക്കുറിച്ചുള്ള ഏതു നിർവ്വചനത്തിൽനിന്നും ലഭിക്കുന്ന അറിവ്.

ജീവചരിത്രത്തിന് ഇതുവരെ വ്യക്തമായ ഒരു നിർവ്വചനം ആരും നൽകിയിട്ടില്ലെന്നാണ് പണ്ഡിതമതം.[1]

രണ്ടു ചോദ്യങ്ങൾ ഇനിയും ബാക്കിനിൽക്കുന്നു. അവ ആ സമസ്തപദത്തിന്റെ പ്രയോഗവൈചിത്ര്യത്തെ സംബന്ധിച്ചവയാണ്. 'ജീവചരിത്രം' എന്ന പ്രയോഗത്തിൽ തെററില്ല എന്നു വാദിക്കുന്നവർ പറയുന്ന ന്യായമിതാണ്: ജീവനുള്ളവയുടെ അഥവാ ജീവന്റെ ചരിത്രം എന്നാണ് ആ പദത്തിനർത്ഥം. അപ്പോൾ, വ്യാകരണപ്പിഴയില്ലല്ലോ. പക്ഷേ, എതിർപക്ഷക്കാരുടെ ചോദ്യം ഇതാണ്: 'ജീവിതകഥ' എന്ന അർത്ഥമാണുദ്ദേശിക്കുന്നതെങ്കിൽ, 'ജീവിതചരിത്രം' എന്നു വേണ്ടേ ?

ഈ യുക്തി തികച്ചും ശരിയാണെന്നംഗീകരിച്ചുകൊണ്ടുതന്നെ, 'ജീവചരിത്രം' എന്ന സംജ്ഞ തുടർന്നു നിലനിറുത്തുവാനുള്ള അനുവാദം വാങ്ങിക്കൊള്ളട്ടെ. കാരണം, 'ജീവചരിത്രം' എന്ന പദം ഇംഗ്ലീഷിലെ ബയോഗ്രഫി (Biography) എന്ന വാക്കിനു പകരമാണുപയോഗിക്കുന്നതെന്നും 'ജീവിതകഥ' എന്ന അർത്ഥത്തിലാണതു പ്രയോഗിച്ചുവരുന്നതെന്നും ഇന്ന് എല്ലാവർക്കുമറിയാം. ഒരക്ഷരം കുറഞ്ഞതുകൊണ്ട് ആ പദത്തിനു ലഭിച്ചിരിക്കുന്ന ഒതുക്കവും സൗന്ദര്യവും പരിഗണിക്കുമ്പോൾ, വ്യാകരണപണ്ഡിതനെ അനുസരിക്കാൻ തോന്നുന്നില്ല. അതിനാൽ, 'ജീവചരിത്രം' എന്ന പ്രയോഗംതന്നെ ഇവിടെ സ്വീകരിക്കുകയാണ്.

---

1 "............ജീവചരിത്രം എന്നാലെന്തെന്നു സാധാരണ ആരും ചോദിക്കാറില്ല. അതിനു ശരിയായ ഉത്തരം പറയാൻ ശ്രമിച്ചിട്ടുള്ളവരും വളരെ ചുരുക്കമാണ്....... ..........ജീവചരിത്രം എന്നു പറഞ്ഞാൽ എന്താണെന്ന് എല്ലാവർക്കും അറിയാമെന്ന സങ്കൽപം പണ്ടുതന്നേ അത്ര രൂഢമൂലമായിരുന്നു."

(പേജ് 8—ജീവചരിത്രസാഹിത്യം
by ഡോ: കെ. എം. ജോർജ്ജ്)

ഇത്രയുംകൊണ്ടായില്ല. ജീവചരിത്രരചനയുടെ സ്വഭാവത്തെപ്പറ്റി കൂടുതൽ വിവരങ്ങൾ ലഭിച്ചേപറ്റൂ. അതിനെന്തുചെയ്യും? ജീവചരിത്രത്തെ നിർവ്വചിക്കാനും അതിന്റെ പ്രത്യേകതകൾ എന്തെല്ലാമെന്നു വിശദമാക്കാനും ശ്രമിച്ചവരുണ്ട്. അവരുടെ ശബ്ദം കേൾക്കുകതന്നെ.

1683-ൽ ജോൺ ഡ്രൈഡൻ എന്ന ഗ്രന്ഥകാരനാണ്, ജീവചരിത്രത്തിന് ആദ്യമായി ഒരു നിർവ്വചനം നൽകിയത്. അദ്ദേഹം പറഞ്ഞു: "ഒരു വ്യക്തിയുടെ ജീവിതത്തിന്റെ ചരിത്രപരമായ ആവിഷ്ക്കരണമാണ് ജീവചരിത്രം."

"ഏത് ഉപകരണത്തെ ആശ്രയിച്ചാലും, ജീവിതരേഖകളുടെ അടിസ്ഥാന ലക്ഷ്യം സ്മൃതിയെ ശശ്വൽകരിക്കുക എന്നതാണ്" ഇതത്രേ ഡബ്ളിയു. എച്ച്. ഡണ്ണിന്റെ അഭിപ്രായം.

19-ാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി യൂറോപ്പിൽ ജീവചരിത്ര ശാഖയെ ശാസ്ത്രത്തിന്റെ ചങ്ങലകളിൽ തളച്ചിടുന്നതിനുള്ള ഒരു ശ്രമം നടന്നതായി കാണുന്നു. നരവംശ ശാസ്ത്രത്തിന്റെയും പാരമ്പര്യ സിദ്ധാന്തത്തിന്റെയും അധ്യയനത്തിനുപയോഗിക്കപ്പെടുന്ന ജീവിതരേഖകളാണ് ഉൽകൃഷ്ടങ്ങളായ ജീവചരിത്രങ്ങൾ എന്നുവരെ ശാസ്ത്രജ്ഞന്മാർ പറഞ്ഞുവച്ചു. അതിനുമുമ്പ്, സന്മാർഗ്ഗോപദേശങ്ങൾ നൽകാനുള്ള ആയുധമായും വെറും ചരിത്രഗ്രന്ഥങ്ങളായും ചിലർ ഈ ശാഖയെ ഉപയോഗിച്ചു. സർ സിഡ്നിലീ ഇക്കൂട്ടർക്ക് നല്ല മറുപടി കൊടുക്കുന്നുണ്ട്. "ശരിയായ ജീവചരിത്രം ധർമ്മോപദേശം നടത്തുന്ന ഒരു ആചാര്യനല്ല. അതിന്റെ ലക്ഷ്യം ചരിത്രപ്രതിപാദനവുമല്ല. ജന്തുശാസ്ത്രത്തെയോ നരവംശ ശാസ്ത്രത്തെയോ പോഷിപ്പിക്കുന്ന കർത്തവ്യവും അതിനുള്ളതല്ല. ശാസ്ത്ര സംബന്ധിയും ധർമ്മ സംബന്ധിയും ചരിത്ര സംബന്ധിയുമായ ഈ ത്രിവിധ താത്പര്യങ്ങളിൽ ഏതെങ്കിലുമൊന്നിനെ ജീവചരിത്രം പിന്താങ്ങുന്നുവെങ്കിൽ, അത് കേവലം ആകസ്മികം മാത്രമാണ്. അത് നിഷേധിക്കാൻ വയ്യാത്ത ഒരു വസ്തുത

യല്ല. ജീവചരിത്രത്തിന്, അതിന്റേതുമാത്രമായ, സർവ്വവിമുക്തമായ, ഒരു ചക്രവാളമുണ്ട്.”

ലീയുടെ ഈ പ്രതികരണത്തിൽ, ജീവചരിത്രം എന്താണെന്നു വിശദീകരിച്ചിട്ടില്ലെങ്കിലും അത് എന്തല്ല എന്നു തറപ്പിച്ചു പറഞ്ഞിട്ടുണ്ട്. എന്നാൽ, “ജീവചരിത്ര തത്വങ്ങൾ” (Principles of Biography) എന്ന പുസ്തകത്തിൽ അദ്ദേഹം നല്ലൊരു നിർവ്വചനംതന്നെ നൽകുന്നുണ്ട്. “വ്യക്തി വൈശിഷ്ട്യത്തിന്റെ നിർവ്യാജമായ സമർപ്പണമാണ് ജീവചരിത്രത്തിനു സാധിക്കാനുള്ളത്.”

ലോറാ. ഇ. സാൾട്ടും റോബർട്ട് സിം ക്ളയറും എഡിററു ചെയ്തതും ഓക്സ്ഫോർഡ് യൂണിവേഴ്സിററി പ്രസ്സിൽ നിന്നും പുറത്തിറക്കിയതുമായ ഓക്സ്ഫോർഡ് ജൂനിയർ എൻസൈക്ളോ പീഡിയായിൽ (OXFORD JUNIOR ENCYCLOPAEDIA) ജീവചരിത്രത്തെപ്പററി നൽകിയിരിക്കുന്ന നിർവ്വചനം ഇതാണ്: “വ്യക്തിവൈശിഷ്ട്യമുള്ള ഒരു സ്ത്രീയുടെയോ പുരുഷന്റെയോ ജീവിതത്തിന്റെ ചരിത്രം സാഹിത്യരൂപത്തിൽ എഴുതുന്ന പ്രക്രിയയാണ് ജീവചരിത്രം. വ്യക്തി ജീവിതങ്ങളിൽക്കൂടി കഴിഞ്ഞുപോയ കാലത്തിന്റെ ഒരു ചിത്രം നൽകുക എന്ന ചരിത്രപരമായ താത്പര്യവും ജീവചരിത്രത്തിൽ പലപ്പോഴും കാണാം. ഒരു മനുഷ്യന്റെ സ്വഭാവത്തിന്റെ വളർച്ചയും, പരിണതിയും, അയാളുടെ ആകെക്കൂടിയുള്ള ജീവിതത്തിന്റെ മാർഗത്തിൽ അതിനുള്ള സ്വാധീനവുമാണ്, ഏതായാലും, അതിന്റെ മുഖ്യലക്ഷ്യം” [1]

---

[1] “Biography is the art of writing, in a literary form, the history of the life of an individual man or woman. Biography often has an historical interest, giving a picture of bygone ages through the lives of individuals. Its chief concern, however, is the growth and development of a man's character, and its bearing on the course of his whole life”

(Page 45 — Oxford Junior Encyclopaedia)

ഇതിൽനിന്ന് വളരെയൊന്നും വ്യത്യസ്തമല്ല ചേംബേഴ്സ് എൻസൈക്ലോപീഡിയ (Chambers's Encyclopaedia) യിൽ കൊടുത്തിരിക്കുന്ന നിർവ്വചനം: "ഒരു പ്രത്യേക വ്യക്തിയുടെ ജീവിതത്തെയും സ്വഭാവത്തെയും പററിയുള്ള, അനുസ്യൂതമായ വിവരണത്തിന്റെ കലാത്മകമായ പ്രതിനിധാനമാണ് ജീവചരിത്രം."[2]

ഇനി എൻസൈക്ലോപീഡിയാ ബ്രിട്ടാനിക്ക (Encyclopaedia Britanica) എന്തു പറയുന്നുവെന്നു നോക്കാം: "ഒരു വ്യക്തിയുടെ ജീവിതത്തിലെ പ്രവർത്തനങ്ങളെ രേഖപ്പെടുത്തുവാനും അയാളുടെ വ്യക്തിത്വത്തെ പുനസ്സൃഷ്ടി ചെയ്യാനും ബോധപൂർവ്വമായും കലാപരമായും നടത്തുന്ന അന്വേഷണമാണ്, ജീവചരിത്രം"[3]

ജീവചരിത്രത്തെപ്പററി, ജീവചരിത്ര രചയിതാക്കളിൽ തന്നെ പ്രതിഭാശാലികളായ ചിലർ ചിന്തിച്ചിട്ടുണ്ട്. അവരിൽ എന്തുകൊണ്ടും മുൻപന്തിയിൽതന്നെ നിൽക്കുന്ന ആളാണ് ഫ്രഞ്ച്സാഹിത്യകാരനായ ആന്ദ്രേമൗർവാ. അദ്ദേഹത്തിന്റെ ചിന്ത ഈ വിഷയത്തിൽ എങ്ങനെ പ്രതിഫലിക്കുന്നുവെന്നറിയുന്നതു കൂടുതൽ പ്രസക്തമാണ്. മനുഷ്യാത്മാവിന്റെ **പരിവർത്തനകഥയാണ്** ജീവചരിത്രം.'

മൗർവായുടെ 'മനുഷ്യാത്മാവ്' മതങ്ങളിൽ ഘോഷിക്കപ്പെടുന്ന 'ആത്മാവ്' അല്ല. വ്യക്തിത്വം, (Personality) എന്നേ അദ്ദേഹം ഉദ്ദേശിക്കുന്നുള്ളൂ. അദ്ദേഹത്തിന്റെ

---

[2] "Biography is the artistic representation in continuous narrative of the life and character of a particular individual" (Page 153—Chambers's Encyclopaedia)

[3] "Biography is a narrative which seeks, consciously and artistically, to record the actions and recreate the personality of an individual life"
(Page 593 C—Encyclopaedia Britanica)

ഊന്നൽ മുഴുവൻ 'പരിവർത്തനകഥ' എന്ന പദത്തിലാണ്. ജീവചരിത്രത്തിൽ കലാത്മകതയ്ക്കുള്ള പ്രാധാന്യം അതു പ്രകടമാക്കുന്നു; ചരിത്രത്തിനുള്ള അപ്രാധാന്യവും മങ്ങിയ, ശിഥിലമായ ഒരു പശ്ചാത്തലമെന്നതിൽ കവിഞ്ഞുള്ള പ്രാധാന്യം അദ്ദേഹം ചരിത്രത്തിനു നൽകുന്നില്ല.

മേലുദ്ധരിച്ച നിർവ്വചനങ്ങളെല്ലാം സൂക്ഷ്മമായി പരിശോധിച്ചാൽ. നമുക്ക് ഈ നിഗമനത്തിലെത്താം: ജീവചരിത്രത്തെപ്പററിയുള്ള ചിന്തകളെല്ലാം ഭിന്നസിദ്ധാന്തങ്ങളിലാണ് ചെന്നെത്തുന്നത്. ഒരാൾ കഥാപുരുഷൻെറ സ്വഭാവത്തിന് പ്രാധാന്യം കൊടുക്കുമ്പോൾ, മറെറാരാൾ പ്രതിപാദനത്തിലെ കലാത്മകത മാത്രമേ കാര്യമായി കണക്കിലെടുക്കുന്നുള്ളൂ. ഇനിയുമൊരാൾ, അതിലെ ചരിത്രാംശത്തിനാണ് ഊന്നൽ കൊടുക്കുന്നത്. എങ്കിലും പ്രധാനപ്പെട്ട ചില ഘടകങ്ങളെ സംബന്ധിച്ച കാര്യത്തിൽ, ഈ ചിന്തകളിലെല്ലാം ഐകരൂപ്യമുണ്ടെന്നുതന്നെ മനസ്സിലാക്കണം.

ഒന്ന് : ചരിത്രപുരുഷൻെറ ആന്തരലോകം അനാവൃതമായിരിക്കണം.

രണ്ട് : ജീവചരിത്രം ഒരു കലാസൃഷ്ടിയായിരിക്കണം.

ഇതെല്ലാംവിട്ട്, നമുക്ക് സ്വന്തമായി ഒരു നിർവ്വചനം നൽകാൻ ശ്രമിക്കാം. ഒരു പക്ഷേ ഇത് മേൽപ്പറഞ്ഞവയെ അപേക്ഷിച്ച് ഒരു ഉക്തിവൈചിത്ര്യം മാത്രമായേക്കാം. എങ്കിലും അത് ഇങ്ങനെ പ്രകാശിപ്പിക്കുകതന്നെ: "ഒരു വ്യക്തിയുടെ **മാനുഷികാംശങ്ങൾക്കു** പ്രാധാന്യം നൽകിക്കൊണ്ടു സൃഷ്ടിക്കപ്പെടുന്ന കലാശില്പമാണ് ജീവചരിത്രം.'

# 3

## വേരുകൾ

"ഒരു ജീവിതത്തിന്റെ ഓർമ്മ അനശ്വരമാക്കാൻ മനുഷ്യരാശിക്കുള്ള ജന്മവാസനയുടെ ഫലമാണ് ജീവചരിത്രം" എന്ന് ഒട്ടേറെ പാശ്ചാത്യചിന്തകന്മാർ പറഞ്ഞിട്ടുണ്ട്. ഈ അഭിപ്രായം ശരിയാണെങ്കിൽ, ജീവചരിത്രത്തിന്റെ ആദ്യത്തെ ഉഷസ്സ് കണ്ടെത്താൻ നാം വളരെ പിന്നോട്ടു കണ്ണുകൾ പായിക്കേണ്ടിയിരിക്കുന്നു. പിതൃക്കൾക്കു പിണ്ഡംവച്ചു ശ്രാദ്ധമൂട്ടുന്നതു മുതൽ അവരുടെ ഓർമ്മയ്ക്കായി അനാഥശാലകളും ആശുപത്രികളും പണികഴിപ്പിക്കുന്നതുവരെയുള്ള ക്രിയകളിൽ ഈ വാസന നിഴലിച്ചുകാണാം. അതിനാൽ, ഇവയെല്ലാം ജീവചരിത്രത്തിന്റെ പ്രഥമരൂപങ്ങളാണെന്ന്, കേൾക്കുമ്പോൾ ശുദ്ധഭോഷ്ക്കാണെന്നു തോന്നിക്കുമെങ്കിലും, നമുക്കു പറയേണ്ടിയിരിക്കുന്നു: നാരായത്തിന്റെയും, ക്രമേണ അച്ചടിവിദ്യയുടേയും സൗഭാഗ്യങ്ങൾ മനസ്സിലാക്കാൻ തുടങ്ങിയതോടുകൂടി, ആ ക്രിയ കടലാസ്സിലേയ്ക്കു പകർന്നു. അങ്ങനെയാണ് ജീവചരിത്ര ഗ്രന്ഥങ്ങളുടെ ഉദ്ഭവം.

**ആർഷഭൂമിയിൽ**

അൽപം കുസൃതികലർന്ന ശാഠ്യത്തോടെ പരിശോധിക്കുകയാണെങ്കിൽ, ഇന്ത്യയിൽ ജീവചരിത്ര ശാഖയ്ക്കു മുവ്വായിരത്തിയഞ്ഞൂറിലധികം കൊല്ലത്തെ പഴക്കമുണ്ടെന്നുകാണാം. ചരിത്രാതീത കാലങ്ങളിലുണ്ടായ ഇതിഹാസങ്ങൾ വീരപുരുഷന്മാരുടെ ജീവചരിത്രങ്ങളിൽനിന്ന് വളമെടുത്ത വാർത്താവിഷ്കരണങ്ങളായിരുന്നു. പുരാണേതിഹാസങ്ങൾ ഈ വ്യക്തിചരിത്രങ്ങളുടെ നിറംപിടിപ്പിച്ച കഥാരൂപങ്ങളാകാം. അവ അധികവും പദ്യത്തിലാണെഴുതപ്പെട്ടത്. ശ്രീരാമൻ, ശ്രീകൃഷ്ണൻ, കുരുപാണ്ഡവന്മാർ എന്നിവരുടെ ചരിത്രങ്ങൾ

തന്നെയായിരിക്കണം അവരെക്കുറിച്ചുള്ള ഇതിഹാസങ്ങൾക്ക് ആരംഭംകുറിച്ചത്.

അതിനുശേഷം എ. ഡി. 7-ാം ശതകത്തിൽ വിശിഷ്ട വ്യക്തികളുടെ ജീവിതകഥകളെ സത്യവും സങ്കൽപവും കൂട്ടിക്കലർത്തി കാവ്യാത്മകവും സ്തുതിരൂപവുമായ മട്ടിൽ ആഖ്യാനം ചെയ്യുന്ന ഗദ്യകൃതികളുണ്ടായി. സംസ്കൃത ഭാഷയിലാണ് അവ രചിക്കപ്പെട്ടത്. ബാണഭട്ടന്റെ ഹർഷ ചരിതം അക്കൂട്ടത്തിൽപെട്ടതാണ്.

ഈ ഗ്രന്ഥത്തിന്റെ ഒരു പ്രത്യേകത നമ്മുടെ ശ്രദ്ധ യിൽപെടേണ്ടതുണ്ട്: നമ്മുടെ ആത്മകഥാ പ്രസ്ഥാന ത്തിന്റെ ആദ്യനാമ്പുകൾ അവിടെ കണ്ടെത്താം. ആകെ എട്ട് ഉച്ഛ്വാസങ്ങൾ (അദ്ധ്യായങ്ങൾ) ഉള്ള സാഹിത്യകൃതിയിൽ ആദ്യത്തെ മൂന്ന് ഉച്ഛ്വാസങ്ങളും ആത്മകഥ പറയാൻ വേണ്ടി ബാണൻ ചെലവഴിച്ചിരിക്കുന്നു.

പിന്നീട് എ. ഡി. 12-ാം ശതകത്തിൽ കൽഹണന്റെ "രാജതരംഗിണി" പദ്യത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടു. ഇത് ഒരു ചരിത്രകാവ്യത്തെക്കാൾ ജീവചരിത്രകാവ്യമാണ്. ആധു നികജീവചരിത്രകാരൻമാർ ഡയറികളും കത്തുകളും ഉപ യോഗപ്പെടുത്താറുള്ളതുപോലെ, ഈ കാവ്യത്തിൽ ശിലാലിഖി തങ്ങളും നാണയങ്ങളും കൽഹണൻ ഫലപ്രദമായി ഉപയോ ഗിച്ചിരിക്കുന്നു.

ഇങ്ങോട്ടു കടക്കുമ്പോൾ, മലയാളത്തിൽ വടക്കൻപാട്ടു കൾ, തെക്കൻപാട്ടുകൾ എന്നിവയിൽ ഈ പ്രസ്ഥാന ത്തിന്റെ പ്രഥമാങ്കുരങ്ങൾ കാണാം.

ഇതുകൂടാതെ പ്രാചീന ശിലാലിഖിതങ്ങൾ, ചെമ്പുപ ട്ടയങ്ങൾ, പൊന്നോലകൾ എന്നിവയിലും ജീവചരിത്രത്തിന്റെ സ്ഫുലിംഗങ്ങളുണ്ട്.

**വിദേശങ്ങളിൽ**

ഇതിഹാസങ്ങളുടെയും ചരിത്രനിബന്ധങ്ങളുടെയും അംശങ്ങളെന്ന നിലവിട്ട്, ജീവചരിത്രം തനതായരൂപം ആദ്യം

കൈക്കൊണ്ടതു ചൈനയിലാണ്. രണ്ടായിരം വർഷത്തെ പഴക്കം അവിടത്തെ ജീവചരിത്ര പ്രസ്ഥാനത്തിനുണ്ട്.

ഈ ശാഖയുടെ നിഴലുകൾ അതിനുമുമ്പു പാശ്ചാത്യദേശങ്ങളിലുണ്ടായ ചില കൃതികളിൽ കണ്ടെത്താം. വേദപുസ്തകത്തിലെ ജോസഫിന്റെയും ശിംശോന്റെയും കഥകൾ, സുവിശേഷങ്ങളിൽ പറഞ്ഞിരിക്കുന്ന യേശുവിന്റെ ചരിത്രം— ഇവിടെയെല്ലാം ജീവചരിത്രത്തിന്റെ സ്പഷ്ടമായ സ്പന്ദനങ്ങൾ കാണാം. മോസസ്സിന്റെ ജീവിതകഥ അങ്ങനെതന്നെ പുനരാഖ്യാനം ചെയ്തിരിക്കുന്ന ഇസ്രായേല്യരുടെ സഞ്ചാരചരിത്രവും ഇക്കൂട്ടത്തിൽപെടുന്നു.

ഗ്രീക്കുഭാഷയിൽ സോക്രട്ടീസ് എന്ന ദാർശനികന്റെ വ്യക്തിത്വത്തിലും ആശയങ്ങളിലും ഊന്നിക്കൊണ്ടു രചിക്കപ്പെട്ടവയാണ് പ്ളാറ്റോയുടെ "സംഭാഷണങ്ങളും" (Dialogues), സെനഫന്റെ "സ്മരണകൾ" (Memorabillia—B. C. 434–355), "സിമ്പോസിയം" (Symposium) എന്നിവയും. എന്നാൽ ഈ രേഖകളുടെ നിർമ്മാണലക്ഷ്യം ജീവചരിത്രപരമായിരുന്നില്ല. പ്ളൂട്ടാർക്കാണ് (എ. ഡി 46–120) ജീവചരിത്രലക്ഷണങ്ങൾ തികഞ്ഞ ഗ്രന്ഥങ്ങൾ ആദ്യം എഴുതിയത്. പാശ്ചാത്യദേശങ്ങളിൽ ജീവചരിത്രം ഒരു പ്രത്യേക ശാഖയായി ഉരുത്തിരിഞ്ഞുവരാൻതുടങ്ങിയത്, പ്ളൂട്ടാർക്കിന്റെ ഗ്രന്ഥത്തോടുകൂടിയാണ്. "നാൽപത്തിയാറു ഗ്രീക്കുകാരുടേയും റോമൻകാരുടേയും സമാന്തരകാലങ്ങൾ" (Parallel Times of Fortysix Greeks and Romans) എന്ന ഈ ഗ്രന്ഥത്തിന്റെ രചനാസമ്പ്രദായം ശ്രദ്ധാർഹമത്രേ: ആകെ അമ്പതു വാള്യങ്ങളുണ്ട് ഈ ഗ്രന്ഥപരമ്പരയിൽ. ഒരു ഗ്രീക്കുരാജ്യതന്ത്രജ്ഞനെക്കുറിച്ചെഴുതിയിട്ട് അതുപോലുള്ള ഒരു റോമൻകഥാപുരുഷനെക്കുറിച്ച് അദ്ദേഹം എഴുതുന്നു. ഇങ്ങനെ ഇരുപത്തിമൂന്നു ജോഡി ഗ്രന്ഥങ്ങൾഉണ്ട്. മേൽപറഞ്ഞ രീതി അനുവർത്തിക്കപ്പെടാത്ത, നാലു ഗ്രന്ഥങ്ങൾ

വേറെയുമുണ്ട്. ഷേക്സ്പിയർ തന്റെ പല നാടകങ്ങൾക്കുമുള്ള 'പ്ളോട്ട്' സ്വീകരിച്ചത് ഈ ഗ്രന്ഥപരമ്പരയിൽ നിന്നാണ്. ആ പ്രാധാന്യംകൂടി അവയ്ക്കുണ്ട്. ഇതിനു ശേഷം എ. ഡി. 3-ാം ശതകത്തിൽ ഫിലോ സ്ട്രാറററസ് 'അപ്പളോണിയസ്' (Appolonius of Tyana) എന്ന ഗ്രന്ഥവും 'സോഫിസ്ററുകളുടെ ജീവിതങ്ങൾ' (Lives of Sophists) എന്ന സമാഹാരവും പ്രസിദ്ധപ്പെടുത്തി. ഡയോജനീസ് ലേർഷ്യസ്സ് 'ദാർശനികൻമാരുടെ ജീവിതങ്ങൾ' (Lives of Philosophers) എന്ന കൃതി രചിച്ചു. പത്താം നൂററാണ്ടിൽ സൂയിഡാസ് എന്ന എഴുത്തുകാരൻ തന്റെ നിഘണ്ടുവിൽ ജീവചരിത്ര സംബന്ധികളായ ചില സാക്ഷ്യപത്രങ്ങൾ ചേർത്തിട്ടുള്ളതായി രേഖകൾ കാണുന്നു.

ലത്തീനിൽ ക്രിസ്തുവിനു മുമ്പുതന്നെ ജീവിതചരിത്രങ്ങളുണ്ടായി. ബി. സി. 99 മുതൽ 24 വരെ ജീവിച്ചിരുന്ന കോർണീലിയസ്നിപ്പസ് 'ധന്യപുരുഷൻമാർ (Illustrious Men) എന്ന പേരിൽ ജീവചരിത്രമെഴുതി. തുടർന്ന്, കേർഷ്യസ് റൂഫസ് മഹാനായ 'അലക്സാണ്ടരുടെ ജീവിതം' (Life of Alexander, the Great) എന്ന പുസ്തകമെഴുതി. ഇതിനും ശേഷമാണ് കിസ്തുവിനുപിമ്പ് 120-ാം മാണ്ടിൽ, സ്യൂട്ടോണിയസ്സിന്റെ 'പന്ത്രണ്ടുസീസർമാരുടെ ജീവിതകഥകൾ' പ്രസിദ്ധീകൃതമായത്.

സ്പാനിഷ് ഭാഷയിൽ 14-ാം ശതകത്തിൽ ഫെർണൻ പെറിസ്ഡി ഗുസ്മാൻ 'തലമുറകളും രൂപസാദൃശ്യങ്ങളും' (Generations and Likenesses) എന്നകൃതി രചിക്കുകയുണ്ടായി. ഒന്നാംതരം തൂലികാചിത്രങ്ങളുടെ സമാഹൃതരൂപങ്ങൾ നമുക്കതിൽ കാണുവാൻ സാധിക്കും. പിന്നീട് 19-ാം നൂററാണ്ടുവരെ കാത്തിരിക്കേണ്ടിവന്നു, ജീവിതചരിത്രപരമായി ഒരു ഗ്രന്ഥം ആ ഭാഷയിലുണ്ടാകാൻ.

ഇററലിയിൽ 15-ാം നൂററാണ്ടിനുമുമ്പ് ജീവചരിത്രഗന്ധിയായ രേഖകൾ ഉണ്ടായിരുന്നില്ല. ഫ്ളോറൻസിലെ

പ്രമുഖന്മാരെ ആസ്പദമാക്കി ഫിലിപ്പോവില്ലാനി 'പ്രശസ്തരായ ഫ്ളോറൻസുകാരുടെ ജീവിതങ്ങൾ ('Lives of Illustrious Florentines)' എന്നൊരു ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഇത് പ്രസിദ്ധീകരിച്ച കൊല്ലം കൃത്യമായി അറിവില്ല. ഒരു പക്ഷേ, ഇതിന്റെ മുൻഗാമിയാകാം, 'സമകാലികരുടെ ചരിത്രങ്ങൾ' എന്ന പേരിൽ വെസ്പാസിയാനോ (Vaspasiano Da Bisticci) 15-ാം നൂററാണ്ടിൽതന്നെ പുറത്തിറക്കിയ സമാഹാരഗ്രന്ഥം. എന്തായാലും, നവോത്ഥാന കാലഘട്ടത്തിലെ ഇററലിയിൽ മൈക്കൽ ആഞ്ചലോവിന്റെ സമകാലീനനായിരുന്ന വസാരി 16-ാം നൂററാണ്ടിൽതന്നെ രചിച്ച ജീവചരിത്രപരമ്പര ഇക്കൂട്ടത്തിൽ ഏററവുമാദ്യം എണ്ണപ്പെടേണ്ടതാണ്. "ഉത്തുംഗപ്രതിഭാശാലികളായ ശില്പികൾ, ചായമെഴുത്തുകാർ, പ്രതിമാശില്പികൾ എന്നിവരുടെ ജീവിതങ്ങൾ" (Lives of Most Excellent Architects, Painters and Sculptors) എന്നാണ് ആ ഗ്രന്ഥത്തിന്റെ പേര്. സത്യവും സങ്കല്പവും കൂട്ടിക്കലർത്തിയാണ് ഇതിന്റെ രചന സാധിച്ചിരിക്കുന്നതെങ്കിലും, ഇററലിയിലെ ശില്പികളെപ്പററി നമുക്കിന്നു കൈവന്നിട്ടുള്ള അറിവിൽ വലിയൊരുപങ്കിന് നാം കടപ്പെട്ടിരിക്കുന്നത് ഈ പുസ്തകത്തോടാണ്.

ആംഗലഭാഷയൊഴികെ, ഇനിയുള്ള മററു യൂറോപ്യൻ ഭാഷകളിൽ 16-ാം നൂററാണ്ടിനുമുമ്പു ജീവചരിത്രങ്ങൾ അപൂർവ്വങ്ങളായിരുന്നു. സ്വിസ്സ് ഭാഷയിലെ 'ബിബ്ളിയോത്തിക്കാ യൂണിവേഴ്സാലിസ്' (Bibliothica Universalis) എന്ന ജീവചരിത്രനിഘണ്ടു പ്രസിദ്ധീകൃതമായത് 16-ാം നൂററാണ്ടിലാണ്. കോൺറാഡ്ഗെസ്നർ (1516-'65) തയ്യാറാക്കിയ ഈ നിഘണ്ടു വലിയ പ്രാധാന്യമർഹിക്കുന്നു. ജീവചരിത്ര സംബന്ധമായി ലോകത്തിലുണ്ടായ ആദ്യത്തെ നിഘണ്ടുവാണിത്. അതേ നൂററാണ്ടിൽതന്നെ ലാററിൻ, ഗ്രീക്ക്, ഹീബ്രു എന്നീ ഭാഷകളിലേയ്ക്ക് ഇതിന്റെ വിവർത്തനങ്ങളുണ്ടായി. തുടർന്ന് സ്വിസ്സ്ഭാഷയിൽ തന്നെ പ്രോസോപ്പോ

ഗ്രാഫിയ (Prosopographia) എന്നൊരു ജീവചരിത്രം വേർഡിയർ എഴുതി. ലോകാരംഭംമുതൽ ഉണ്ടായിട്ടുള്ള മഹാൻമാരുടെ ജീവിതങ്ങൾ ആവിഷ്ക്കരിക്കുവാനുള്ള ശ്രമമാണ് ഇതിൽ കാണുന്നത്.

ഡച്ച്, ആസ്ട്രറിയൻ, ജർമ്മൻ, റഷ്യൻ എന്നീ ഭാഷകളിൽ 18-ം, 19-ം ശതകങ്ങളോടുകൂടി മാത്രമേ ജീവചരിത്രം ഉരുത്തിരിഞ്ഞ ഒരു സാഹിത്യശാഖയായി വളർന്നിട്ടുള്ളൂ.

**ഇംഗ്ലീഷിൽ**

ആംഗലഭാഷയിൽ എ. ഡി. 6 ാം ശതകത്തോടുകൂടി ഈ ശാഖ ആരംഭിച്ചിട്ടുണ്ട്. അന്നത്തെ ഇംഗ്ലീഷ് ജീവചരിത്രങ്ങളിൽ പ്രബോധനപരമായ അംശം കലർന്നിട്ടുള്ളതായി നിക്കോൾസൺ പറയുന്നു. ധർമ്മപരവും വേദശാസ്ത്രപരവുമായ ബോധം നല്കുന്നതിനായി പുണ്യാത്മാക്കളുടെ ചരിത്രം ആയുധമാക്കുന്ന കാഴ്ചയാണ് അവിടെ നാം കാണുന്നത്. ഇതാണ് 'ഹേഗിയോഗ്രാഫി'[1] എന്ന പ്രസ്ഥാനത്തിനു വഴിതെളിച്ചത്. എ. ഡി. 7-ാം ശതകം മുതൽക്കാണ് ഈ ശാഖ വളർച്ച പ്രാപിക്കുന്നത്. വിശുദ്ധ വ്യക്തികളുടെ ചരിത്രങ്ങളാണ് ആദ്യത്തെ മാർഗദർശികൾ. എ. ഡി. 690-നടുത്ത് അഡംനൻ തയ്യാറാക്കിയ 'സെയിന്റ്കൊളംബൊയുടെ ചരിത്ര'വും ആൽഡം രചിച്ച 'വിഖ്യാതകന്യകമാരുടെ ചരിത്ര'വുമാണ് ഇവയിൽ പ്രധാനം.

പിന്നീട് 8-ം, 9-ം ശതകങ്ങളിലായി രണ്ടു ജീവചരിത്രകൃതികൾ വെളിച്ചംകണ്ടു. ഒന്ന്: ബീഡ് എന്ന പുരോഹിതൻ എഴുതിയ 'ഇംഗ്ലണ്ടിലെ മതപുരോഹിതചരിത്രം' (Ecclesiastical History of England) രണ്ട്: ബിഷപ്പ് ആസ്സർ എഴുതിയ 'മഹാനായആൽഫ്രഡ്.'

12-ാം നൂററാണ്ടോടുകൂടി ഇംഗ്ലണ്ടിൽ ജീവചരിത്രശാഖയ്ക്കു കൂടുതൽ വളർച്ച ഉണ്ടായി. മാസ്ബെറിയിലെ

---

[1] ഹേഗിയോഗ്രാഫി = പുണ്യവാളൻമാരുടെയും മററും ജീവിതത്തെപ്പററിയുള്ള സങ്കീർത്തനം.

വില്യം, മോൺമത്തിലെ ഗ്രിഗറി എന്നിവരുടെ ഗ്രന്ഥങ്ങൾ ഇതിനുദാഹരണങ്ങളാണ്. പിന്നീട്, വളരെക്കാലത്തേയ്ക്ക് അവിടെ ഈ ശാഖയിൽ പറയത്തക്ക നേട്ടങ്ങളൊന്നുമുണ്ടായില്ല. 16–ാം നൂററാണ്ടിൽ ചില കരുത്തുററ സംഭാവനകൾ ജീവചരിത്രസാഹിത്യത്തിനു ലഭിച്ചു. വില്യം റോപ്പർ എഴുതിയ, തോമസ് മൂറിന്റെ ജീവചരിത്രവും കാവെൻഡിഷ് രചിച്ച 'കാർഡിനൽവൂൾസി'യുടെ ജീവിതകഥയും അതുവരെയുള്ള അവതരണരീതിയിൽനിന്നു വ്യത്യസ്തത പുലർത്തുന്നു. വ്യക്തികൾക്ക് ഊന്നൽകൊടുത്തുകൊണ്ടു രചിക്കപ്പെട്ടവയാണവ. പിന്നീട് 18–ാം നൂററാണ്ടിലെ ഈ രംഗത്ത് ഈടുവപ്പുകളുണ്ടായുള്ളു.

മേൽകാണിച്ച ജീവചരിത്രങ്ങൾക്കെല്ലാം ഇന്നത്തേതിൽനിന്ന് വളരെ അന്തരമുണ്ട്. ഹാരോൾഡ് നിക്കൾസൻ, അദ്ദേഹത്തിന്റെ, 'ആംഗലജീവചരിത്രങ്ങളുടെ വികാസം' (The Development of English Biography) എന്ന മഹത്തായ ഗ്രന്ഥത്തിൽ ഈ ആദ്യകാലരൂപങ്ങളെയെല്ലാം 'അശുദ്ധ ജീവചരിത്രങ്ങൾ' (Impure Biographies) എന്നാണു വിളിക്കുന്നത്. വ്യക്തിപരമായ അംശങ്ങളോടൊപ്പം — സത്യത്തിൽ, അവയെക്കാൾ കൂടതലായി — മററംശങ്ങൾ കലർന്നിട്ടുണ്ട് എന്ന അർത്ഥത്തിലാണ് ഈ സംജ്ഞ സ്വീകരിച്ചിരിക്കുന്നത്. അക്കാലത്തുണ്ടായ ഭാരതീയ ജീവചരിത്രങ്ങൾ അദ്ദേഹത്തിന്റെ ചിന്തയ്ക്കു വിഷയമായിരുന്നില്ലെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. എങ്കിലും, അവയും നിക്കോൾസന്റെ ഈ സംജ്ഞയുടെ പരിധിയിൽപ്പെടുന്നു.

അതെന്തായാലും, 'ജീവചരിത്രപ്രസ്ഥാനത്തെക്കുറിച്ചുള്ള ചർച്ചയിൽ ഈ 'മുത്തശ്ശിമാരു'ടെ ഓർമ്മ കൂടിയേതീരൂ. ഇന്നത്തേതുമായുള്ള താരതമ്യപഠനത്തിനുവേണ്ടിയല്ല, ഭൂതകാല സ്മരണകൾ കാവ്യാത്മകങ്ങളായതുകൊണ്ടുമല്ല, വേരുകളില്ലാതെ, സ്വയം ഭൂവായി ജനനംകൊണ്ട ഒരു കഥയാണ് ജീവചരിത്രമെന്നു തെററിദ്ധരിക്കപ്പെടാതിരിക്കാൻ.

# 4

## "ഉത്തിഷ്ഠത, ജാഗ്രത"

ഇൻഡ്യയിൽ—പ്രത്യേകിച്ചും കേരളത്തിൽ—ജീവചരിത്രശാഖവളർന്ന് ഒരു പ്രസ്ഥാനമാകുന്നതും വലിയ സംഭാവനകൾ നൽകുന്നതും 20–ാം നൂററാണ്ടിലാണ്. ഇതിന് സഹായകമായിത്തീർന്നത് പാശ്ചാത്യസാഹിത്യമായിരുന്നു. അതിനാൽ, പടിഞ്ഞാറൻനാടുകളിൽ ഈ രംഗത്തുണ്ടായ ചലനങ്ങൾ അറിയാതെ, നമ്മുടെ നേട്ടങ്ങളെപ്പററിനടത്തുന്ന അവലോകനം അപൂർണ്ണമായിരിക്കും.

### 18–ാം നൂററാണ്ടിലെ അദ്ഭുതം

പതിനെട്ടാം നൂററാണ്ടു മുതൽക്കാണ് നവീനസങ്കേതങ്ങളുപയോഗിച്ചുള്ള ജീവചരിത്രരചന പാശ്ചാത്യഭാഷകളിൽ ആരംഭിക്കുന്നത്. ഇംഗ്ലീഷ്സാഹിത്യത്തിലെ ജീവചരിത്രശാഖയെ സംബന്ധിച്ചാണെങ്കിൽ, 18–ാം നൂററാണ്ട് അത്യന്തം പ്രധാനമാണ്. ഡോക്ടർ സാമുവൽ ജോൺസൻെറ രംഗപ്രവേശം അക്കാലത്തായിരുന്നു. പല നിലകളിലും ഒരു ജീനിയസ്സായിരുന്ന അദ്ദേഹം ജീവചരിത്രരംഗത്ത് ഒരു കൊടുങ്കാററു തന്നെ അഴിച്ചുവിട്ടു. ജീവചരിത്രത്തെപ്പററി അന്നുവരെ നിലനിന്നിരുന്ന സങ്കൽപ്പങ്ങൾ അതോടെമാറി. ജീവചരിത്രരചന ഗതാനുഗതികമായ ഒരു ഏർപ്പാടല്ലെന്നും മൗലികപ്രതിഭയുടെ പ്രകാശനം ആവശ്യമായിവരുന്ന ഒരു ഉപാധിയാണെന്നും എഴുത്തുകാർ മനസ്സിലാക്കാൻതുടങ്ങി. ജോൺസൻെറ നേതൃത്വം, രംഗത്ത് കൂടുതൽ ഉൽസാഹത്തോടെ ഉണർന്ന് പ്രവർത്തിക്കാൻ അനന്തരഗാമികൾക്ക് പ്രേരണനൽകി. ഇംഗ്ലണ്ടിലുണ്ടായ ഈ ഉണർവ്വ് അന്യരാജ്യങ്ങളിലും സ്വാധീനം

ചെലുത്തി. അതിനാൽ, ലോകത്തെമ്പാടും ജീവചരിത്രപ്രസ്ഥാനത്തിൽ ഒരു നൂതനയുഗം ഉദ്ഘാടനം ചെയ്യാൻ സാധിച്ചു എന്ന ബഹുമതിയ്ക്കുള്ള അർഹത ഡോ: ജോൺസനുണ്ട്.

ഇതിന് അദ്ദേഹത്തെ സഹായിച്ചകൃതി ഏതാണ്? "കവികളുടെ ജീവിതങ്ങൾ" (Lives of Poets) എന്ന പേരിലാണ് ആ പുസ്തകം പുറത്തുവന്നത്. അമ്പത്തിരണ്ടു കവികളെയാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. വളരെ പെട്ടെന്ന് തയ്യാറാക്കിയ ലേഖനങ്ങളാണവ. എന്നിട്ടും ജോൺസൻെറ 'ക്ഷീണിക്കാത്തമനീഷ'യുടെ ശക്തമായമുദ്രണം അവയെ ദീപ്രങ്ങളാക്കി മാററിയിരിക്കുന്നു. ആ വാക്യങ്ങൾക്കുതന്നെയുണ്ട് ഒരു പ്രത്യേകത. പോപ്പിനെക്കുറിച്ചുള്ള ലേഖനത്തിൽ ഒരിടത്ത് ഇങ്ങനെ പറയുന്നു: "അദ്ദേഹം വളരെ സമർത്ഥനാണെന്നത് അംഗീകരിക്കേണ്ടിവരുന്നവർ, അദ്ദേഹം സമ്പൂർണ്ണനല്ലെന്നുകണ്ട് ആനന്ദിക്കാതിരിക്കയില്ല."

സത്യത്തിൽ, ജീവചരിത്രങ്ങളായി എഴുതിയതല്ല ഈ ലേഖനങ്ങൾ. കവികളുടെ വ്യക്തിപരമായ ജീവിതത്തെപ്പററിയുള്ള ബോധമില്ലാതെ കാവ്യാസ്വാദനം പൂർത്തിയാവില്ലെന്നു കരുതി, അതിനുവേണ്ടി ചില പ്രത്യേക സംഭവങ്ങളും ചില പ്രത്യേക സന്ദർഭങ്ങളിൽ അവരിൽനിന്നുണ്ടാകുന്ന പെരുമാററങ്ങളും തിരഞ്ഞെടുത്തുകൊണ്ട് എഴുതിയ നിരൂപണങ്ങളായിരുന്നു അവ. പക്ഷേ, അവ ജീവചരിത്രസാഹിത്യത്തിലെ ഒരു സംഭവമായിത്തീർന്നു. അതുകൊണ്ടായിരിക്കണം, നാടകവിഭാഗത്തിൽ ഷേക്സ്പിയർ കൃതികൾക്കും കാവ്യപ്രസ്ഥാനത്തിൽ മിൽട്ടൻെറ കൃതികൾക്കുമുള്ള മാർഗ്ഗനിർദ്ദേശകമായപദവി, ജീവചരിത്രസാഹിത്യത്തിൽ 'കവികളുടെ ജീവിതങ്ങൾ'ക്ക് അവകാശപ്പെടാമെന്ന് ആൽബർട്ട്ബ്രിട്ട് അഭിപ്രായപ്പെട്ടത്.

ജോൺസൻെറ നേതൃത്വം ഇത്രയുംകൊണ്ട് അവസാനിക്കുന്നില്ല. ജീവചരിത്രപ്രേമം മുതൽ ജീവചരിത്രരചനയ്ക്കു

ള്ള നിർദ്ദേശങ്ങൾ തയ്യാറാക്കാനുള്ള ഉൽസുകതവരെ അ
തിന്റെ വ്യാപ്തിയുണ്ട്. "ജീവിതാനുഭവങ്ങൾക്ക് സദൃശ
മായ പരിതഃസ്ഥിതികളും പരിണാമങ്ങളും ജീവചരിത്രങ്ങ
ളിൽ ഉള്ളതുകൊണ്ടാണ് നാം അവയിൽ കൗതുകം കാണിക്കു
ന്നത്." എന്നദ്ദേഹം പറയുമ്പോൾ ജീവിതത്തെയും ജീവ
ചരിത്രത്തെയും വെവ്വേറെ കാണാനിഷ്ടപ്പെടാത്ത ഒരുധിഷണാ
ശാലിയുടെ സ്വരമാണ് നാം കേൾക്കുന്നത്. ഈ വിശ്വാസം
അനന്തരസന്ദർഭങ്ങളിൽ അദ്ദേഹം ഊന്നിപ്രകടിപ്പിക്കുക
യും ചെയ്തു. "ജീവിതത്തിന്റെ മൈക്രോസ്കോപ്പിൽ ഭാവ
ങ്ങളിൽ കണ്ണുകൾ നടുക" എന്ന ആഹ്വാനത്തിലും "മൺ
മറഞ്ഞവരുടെ ഓർമ്മയെ നിലനിറുത്തുക എന്നതിനേക്കാൾ,
സത്യത്തേയും നന്മയേയും ജ്ഞാനത്തേയും ബഹുമാനിക്കുക
എന്നതാണ് നമ്മുടെ കർത്തവ്യം." എന്ന നിർദ്ദേശത്തിലും
"റൊമാന്റിക് കഥകളിലെ കാപട്യത്തിന്റേയും ചരിത്രത്തി
ലെ മൃതസത്യത്തിന്റേയും മധ്യേസ്ഥാനമുള്ള ഒരു സർഗ്ഗ
പ്രതിഭാസമാണ് ജീവചരിത്രം" എന്ന ഉറച്ചപ്രഖ്യാപനത്തി
ലും ഈ വിശ്വാസത്തിന്റെ അനുരണനങ്ങളാണ് തുടിക്കു
ന്നത്.

**ഗുരുദക്ഷിണ**

മുപ്പതുവർഷത്തെ ഏകാഗ്രമായ തപസ്യയ്ക്കുശേഷം
ഒരു ഗ്രന്ഥം വെളിച്ചം കാണുക- 18-ാം നൂററാണ്ടിലെ
ഇംഗ്ലീഷ് സാഹിത്യത്തിലെ ജീവചരിത്രശാഖയിൽ അങ്ങനെ
യൊരു സംഭവമുണ്ടായി. ഇന്നു ലോകത്തിലെ ഉത്തമജീവചരി
ത്രങ്ങളിലൊന്നായി ഗണിക്കപ്പെട്ടുവരുന്ന ആ സൃഷ്ടിയുടെ
ശിൽപ്പി "ഒരു ഞായറാഴ്ച വക്കീലും ചില്ലറ സാഹിത്യകാര
നുമായ മൂഢൻ" എന്നുപലരാലും ആക്ഷേപിക്കപ്പെട്ട ജെയിം
സ് ബോസ്വലാണ്. പക്ഷെ, ഈ കൃതി ഒന്നുമാത്രംമതി,
അദ്ദേഹത്തെപ്പററിയുള്ള ഈ ആക്ഷേപം എത്രയോ അ
ർത്ഥശൂന്യമാണെന്ന് തെളിയിക്കാൻ. അദ്ദേഹത്തിന്റെ കഥാ
പുരുഷൻ മററാരുമായിരുന്നില്ല. ഇരുപതുകൊല്ലത്തെ സഹ

വാസംകൊണ്ടും, അതിനുശേഷം പത്തുകൊല്ലത്തെ നിരന്തര
മായ പഠനംകൊണ്ടും തനിക്ക് അടുത്തറിയാൻ കഴിഞ്ഞ, ഒട്ടു
മിക്കകാര്യങ്ങളിലും തന്റെ ആചാര്യനായിവർത്തിച്ചിരുന്ന,
ഡോ: ജോൺസൻതന്നെ.[1] "ആണിഇളകിയ ഒരു പണ്ഡിതനെ
ക്കുറിച്ച് ഇമ ചിമ്മാതെ നോക്കിയിരുന്നുതഴമ്പിച്ച ഒരു
വിഡ്ഢി എഴുതി" എന്നാണ് ഈ കൃതിയെപ്പററി പരിഹാ
സസ്വരത്തിൽ ഒരു വിമർശകൻ രേഖപ്പെടുത്തിയത്. പക്ഷേ,
കാലമേറേക്കഴിഞ്ഞിട്ടും "ആണിയിളകിയ ആ പണ്ഡിതനും"
അദ്ദേഹത്തെ "ഇമചിമ്മാതെ നോക്കിയിരുന്നുതഴമ്പിച്ച ആ
വിഡ്ഢി"യും സഹൃദയലോകത്തിൽ കൂടുതൽ കൂടുതൽ
ആദരിക്കപ്പെട്ടുവരികയാണ്. അവർക്ക് സാഹിത്യലോകത്തിൽ
ലഭിച്ച അനശ്വര പ്രതിഷ്ഠ. അവരെ തള്ളിപ്പറഞ്ഞ ഇക്കൂ
ട്ടർക്കു ലഭിച്ചിട്ടില്ലതാനും. അതിനാൽ, അന്നത്തെ വിമർശ
കർ അവരുടെ യശസ്സിൻമേൽ തറച്ചേൽപ്പിച്ച മുള്ളുകൾ
ഇന്നു പൂക്കളായി മാറിയിരിക്കുന്നു.

ഇത്രമാത്രം വാഴ്ത്തപ്പെടാൻ ഈ കൃതിയിലെന്തുണ്ട്?
ഇതറിയാൻ ബോസ്വലിന്റെ വാക്കുകളെത്തന്നെ സമീപിക്കാം:
"എനിക്കു കിട്ടിയിട്ടുള്ള ഉരുപ്പടികൾ ഒന്നായിച്ചേർത്തുരുക്കി
ഫലനീഭവിപ്പിച്ചശേഷം എന്റെ മതമായി വസ്തുതകൾ
പ്രസ്താവിക്കുന്നതിനെക്കാൾ, മി. മേസൺ കൈക്കൊണ്ട ആ
മാർഗം (സ്വന്താ അഭിമതങ്ങളെക്കാൾ, ചരിത്രപുരുഷന്റെ
അഭിമതങ്ങൾ പ്രകാശിപ്പിക്കുന്ന രീതിയാണ് മേസന്റേത്.)
വികസിതരൂപത്തിൽ സ്വീകരിക്കണമെന്നു ഞാൻ തീർച്ച
പ്പെടുത്തി. വസ്തുതകൾ ഇണക്കിച്ചേർക്കാനോ വിപുലീ
കരിക്കാനോ ഉണ്ടെങ്കിൽ, അതു ഞാനെന്റെ കഴിവനുസ
രിച്ചു ചെയ്യുന്നു. ജോൺസന്റെ കുറിമാനങ്ങളും വാക്കു
കളും എഴുത്തുകളും കാലഭ്രംശംവരാതെ പ്രകാശിപ്പിച്ച്,

---

[1] " The Life of Samuel Johnson " എന്നാണു ഗ്രന്ഥ
ത്തിന്റെ പേര്.

അദ്ദേഹത്തെ തൊട്ടടുത്തു കണ്ടവരേക്കാൾ കൂടുതലായി അനു വാചകർക്കു സുപരിചിതനാക്കുക എന്ന മാർഗമാണു ഞാൻ സ്വീകരിച്ചത്. ഇതിനെക്കാൾ ഉൽകൃഷ്ടമായ വിധത്തിൽ ജീവചരിത്രരചന സാധ്യമാകുമെന്ന് എനിക്കു പ്രതീക്ഷ യില്ല."

ഇങ്ങനെ യഥാതഥമായി ജോൺസനെ അവതരിപ്പിച്ച പ്പോൾ, അദ്ദേഹത്തിന്റെ നല്ല വശങ്ങളോടൊപ്പം ദുർബ്ബലവശ ങ്ങളും ബോസ്വൽ ചിത്രീകരിക്കുകയുണ്ടായി. സത്യസന്ധത യിൽനിന്ന് അണുപോലും അദ്ദേഹം വ്യതിചലിച്ചില്ല. ജോൺ സന്റെ അട്ടഹാസങ്ങളും പരനിന്ദാപ്രവണതയും മുൻ ശുണ്ഠിയും - കൂട്ടത്തിൽ താൻ കേൾക്കേണ്ടിവന്ന ശകാരങ്ങ ളും എല്ലാം അതേപടി ബോസ്വൽ ചിത്രീകരിച്ചിട്ടുണ്ട്. ജോൺസൻ സുന്ദരനല്ലെന്നും കുടവയർ ഉള്ളവനാണെന്നും, നട ക്കാൻ വിഷമിക്കുന്ന വിരൂപനാണെന്നുംവരെ അദ്ദേഹം പറ ഞ്ഞുവച്ചു.

ഇതെല്ലാം കാരണമായിട്ടായിരിക്കണം, വാൾട്ടർറാലി ഇങ്ങ നെ അഭിപ്രായപ്പെട്ടത്: "ജോൺസനെ ബോസ്വലുമായി സമ്മേളിപ്പിച്ച ആ ആകസ്മികസംഭവം സാഹിത്യചരിത്ര ത്തിലെ ഏററവും മികച്ച സൗഭാഗ്യമാണ്."

തുടർന്ന് ഈ രംഗത്തു വ്യക്തിമുദ്രപതിപ്പിച്ച ആളാ ണ് ലോക്ഹാർട്ട്. ബോസ്വലിന്റെ സമശീർഷനായി അദ്ദേഹം എണ്ണപ്പെട്ടുവരുന്നുണ്ട്. ഒരു ജീവചരിത്രകാരൻ എന്നതിലു പരി, മഹാനായ ഒരു ആഖ്യായികാകാരൻകൂടിയായിരുന്നു ജോൺഗിബ്സൻ ലോക്ഹാർട്ട്. നാലു പ്രശസ്ത നോവലു കളുടെ കർത്താവ്, ഒരു സാഹിത്യ പ്രസിദ്ധീകരണത്തിന്റെ പത്രാധിപർ—എന്നീ നിലകളിലെല്ലാം അദ്ദേഹം നേരത്തെ തന്നെ പ്രശസ്തി നേടിക്കഴിഞ്ഞിരുന്നു. പക്ഷേ, ജീവചരിത്ര ഗ്രന്ഥങ്ങൾ പുറത്തുവന്നതോടെയാണ് സാഹിത്യലോക ത്തിൽ അദ്ദേഹത്തിനു ശാശ്വതപ്രതിഷ്ഠ ലഭിച്ചത്. രണ്ടു ജീവചരിത്രഗ്രന്ഥങ്ങളാണ് അദ്ദേഹം എഴുതിയത്. ഒന്ന്:

നെപ്പോളിയനെപ്പററി. മറെറാന്ന്: തൻെറ ശ്വശുരനായിരുന്ന
സർവാൾട്ടർ സ്കോട്ടിനെപ്പററി. പരന്ന കാൻവാസ്സിൽ തിക
ഞ്ഞ കലാമർമ്മജ്ഞതയോടെ ആലേഖനം ചെയ്യപ്പെട്ടതാണ്
രണ്ടാമത്തെ കൃതി. ഇതാണ്, ജീവചരിത്രകാരൻ എന്ന നില
യിൽ ലോക്ഹാർട്ടിനു പ്രശസ്തിയുണ്ടാക്കിയ ഗ്രന്ഥം.

ഇംഗ്ലീഷ് ജീവചരിത്ര സാഹിത്യത്തിൻെറ ആകെക്കൂ
ടിയുള്ള വളർച്ചയെ ഒരു ചലിച്ചിത്ര പ്രദർശനത്തോടുപമി
ക്കാമെങ്കിൽ, അടുത്തഘട്ടം (1840 മുതൽ 1881 വരെയുള്ള
കാലയളവ്) അതിൻെറ ഇടവേള (Interval) ആണ്. ഇടവേള
യിൽ രസശൂന്യങ്ങളായ പരസ്യങ്ങൾ (Slides) കാണിച്ച്,
തീയേററുകാർ പ്രേക്ഷകരെ വിഷമിപ്പിക്കാറുള്ളതുപോലെ,
ഈ ഘട്ടത്തിലും പരസ്യമൂല്യം മാത്രമുള്ള ചിലജീവച
രിത്രഗ്രന്ഥങ്ങളുണ്ടായി. സത്യം പറഞ്ഞാൽ ഇവ ജീവ
ചരിത്രങ്ങളേയല്ല; ഹേഗിയോഗ്രാഫി ആണ്. ഇടവേളയിൽ
പ്രദർശിപ്പിക്കപ്പെടുന്ന പരസ്യങ്ങളെക്കുറിച്ചു സംസാരിക്കാൻ
നാമാരും ഇഷ്ടപ്പെടാത്തതുപോലെ, ഈ ഘട്ടത്തിലുണ്ടായ
ജീവചരിത്രഗ്രന്ഥങ്ങളും ലേഖന വിഷയമാക്കാൻ അയോഗ്യ
ങ്ങളാണ്.

എന്നാൽ അക്കാലത്തെ ഒരു പ്രധാന നേട്ടം കണ്ണിൽ
പ്പെടാതെവയ്യ. "വിദ്യാർത്ഥികൾക്കായുള്ള ജീവചരിത്രം"
എന്നൊരു പുതിയ പ്രസ്ഥാനം അന്നത്തെ ചില ജീവചരി
ത്രകാരന്മാർ ആരംഭിച്ചു. ചരിത്രാംശപ്രധാനങ്ങളായ ഈ
കൃതികളാണ്, പിന്നീട് "ദേശീയ ജീവചരിത്ര നിഘണ്ടു"
(The Dictionary of National Biography) ആയി രൂപാന്തര
പ്പെട്ടത്.

ജീവചരിത്ര പ്രസ്ഥാനത്തിൽ ഒരു പുതിയ വർണ്ണനൂൽ
തുന്നിപ്പിടിപ്പിച്ച ഫ്രൂഡിൻെറ സംഭാവനയാണ് അടുത്തത്.
കാർലൈലിൻെറ ജീവചരിത്രമാണ് അദ്ദേഹം എഴുതിയത്.
അതുവരെ ജീവചരിത്ര പ്രസ്ഥാനത്തിൽ ഇല്ലാതിരുന്ന ഒരു

പുതിയ ഘടകം ഫ്രൂഡ് ഇണക്കിച്ചേർത്തു: ആക്ഷേപഹാസ്യം (Satire).

ഇതോടെ 19-ാം നൂററാണ്ടിലെ സംഭാവനകൾ അവസാനിക്കുന്നു.

**'ന്യൂവേവ്' — കൃതി**

ഇരുപതാം നൂററാണ്ടിന്റെ ആരംഭത്തോടെ ഈ രംഗത്തേയ്ക്കു കടന്നുവന്ന എഡ്മൻഡ് ഗോസ്സിന്റെ 'അച്ഛനും മകനും' (Father and Son) ഈ പ്രസ്ഥാനത്തിലെ ഒരു ശുക്രനക്ഷത്രമാണെന്നു പറയാം. ഒന്നാംതരമൊരു ട്രാജിക് നോവലാണെന്നു സംശയം തോന്നത്തക്ക വിധമാണ് ഗോസ്സ് ഇതിന്റെ രചന നിർവ്വഹിച്ചിട്ടുള്ളത്. തുർഗ്ഗനേവിന്റെ 'പിതാക്കന്മാരും പുത്രന്മാരും' എന്ന വിഖ്യാതനോവൽ വായിച്ചിട്ടുള്ളവർ ഇതിനെ ഒരു നോവലായി കണക്കാക്കിയാൽ, അതിൽ അത്ര അദ്ഭുതപ്പെടാനില്ല. പക്ഷേ, നാടകത്തിന്റെ കെട്ടുപാടാണ് ഈ കൃതിക്കുള്ളത്. ആത്മകഥയും ജീവചരിത്രവും കലർന്ന (അഥവാ, തനിച്ച് ആത്മകഥയോ ജീവചരിത്രമോ അല്ലാത്ത) ഈ ഗ്രന്ഥത്തിൽ, രണ്ടു തലമുറകൾ തമ്മിലുള്ള സംഘട്ടനമാണ് പ്രമേയമാക്കിയിരിക്കുന്നത്. കാഴ്ചപ്പാടുകളിൽ, ആദർശങ്ങളിൽ, തനിക്കും അച്ഛനുമുള്ള വൈരുദ്ധ്യത്തെയാണ് ഗോസ്സ് ഇതിലൂടെ അനാവരണം ചെയ്തിരിക്കുന്നതു്.

**"ഇരുപതാം നൂററാണ്ടിന്റെ ഇതിഹാസങ്ങൾ"**

ഇങ്ങനെയെല്ലാമാണെങ്കിലും, ഇംഗ്ലീഷ് ജീവചരിത്ര സാഹിത്യത്തിന്റെ ജാതകം തിരുത്തി എഴുതിയത് ലിട്ടൺ സ്ട്രാച്ചിയാണ്. കലയെ (സാഹിത്യത്തേയും) സംബന്ധിച്ച ഏററവും പ്രധാനമായ ഒരു കാഴ്ചപ്പാട് അദ്ദേഹത്തിന്റെ കൃതികൾ ഉൾക്കൊള്ളുന്നു: 'എന്തു പറയുന്നു എന്നതല്ല, എങ്ങനെ പറയുന്നു എന്നതാണു കാര്യം.' ആധുനിക കഥകളിലും നോവലുകളിലും മററും കഥ അപ്ര

ധാനമായിത്തീർന്നത് ഈ വാക്യത്തിലെതത്ത്വം ഹേതുവാ
യിട്ടാണ്. സ്ട്രാച്ചിയുടെ കൃതികളിലെ പരാമൃഷ്ടവ്യ
ക്തി മഹാൻമാരാരെങ്കിലുമാകാത്തതും അതുകൊണ്ടു
തന്നെയാണ്.

'സംസ്കൃത നാടകം' എന്നു കേൾക്കുമ്പോൾ കാളിദാ
സന്റെ പേര് പെട്ടെന്ന് ഓർത്തുപോകുന്നതുപോലെ, ഇംഗ്
ളീഷ് ജീവചരിത്രം എന്നതു സ്ട്രാച്ചിയുടെ കൃതികളുടെ
പര്യായമായിത്തോന്നിയിരുന്നു, ഈ അടുത്ത കാലംവരെ.
ജീവചരിത്ര പ്രസ്ഥാനത്തിൽ കാല്പനികതയുടെ മഴവില്ലു
കൾ സൃഷ്ടിച്ചത് അദ്ദേഹമാണ്.

## സ്ട്രാച്ചിയുടെ പണിപ്പുരയിൽ

മുമ്പു പറഞ്ഞതുപോലെ, സ്ട്രാച്ചിയുടെ ചരിത്ര
പുരുഷൻമാരിൽ അധികംപേരും അത്ര പ്രസിദ്ധൻമാരോ
അഭിവന്ദ്യൻമാരോ ആയിരുന്നില്ല. ആദ്യകൃതിയായ 'പ്രഖ്യാത
വിക്ടോറിയൻമാർ (Eminent Victorians) എന്ന ഗ്രന്ഥം
തന്നെയെടുക്കുക. മാനിങ്, തോമസ് ആർനോൾഡ്, ജനറൽ
ഗോർഡൻ, ഫ്ളോറൻസ് നൈററിംഗെയിൽ എന്നീ നാലു
പേരുടെ ജീവിതകഥകളാണ് അതിൽ ആഖ്യാനം ചെയ്യപ്പെട്ടി
രിക്കുന്നത്. ഇതിൽ നൈററിംഗെയിലാണ് കുറച്ചെങ്കിലും,
അന്യദേശങ്ങളിൽ അറിയപ്പെടുന്നത്. ഇതുപോലെതന്നെയാ
ണ്, സ്ട്രാച്ചിയുടെ മിക്ക ജീവചരിത്ര ഗ്രന്ഥങ്ങളുടേയും
(അവയിൽ അധികവും ലഘുജീവിത ചിത്രീകരണങ്ങളോ തൂ
ലികാചിത്രങ്ങളോ ആണ്) സ്ഥിതി. എന്നാൽ, വിക്ടോറിയാ
മഹാരാജ്ഞിയുടെ ജീവചരിത്രം ഇതിൽനിന്നെല്ലാം വ്യത്യ
സ്തമാണ്.

അതെല്ലാമിരിക്കട്ടെ. എന്താണ് സ്ട്രാച്ചിയുടെ മേൻമ?
എങ്ങനെയാണ് അദ്ദേഹം ആധുനിക ജീവചരിത്ര പ്രസ്ഥാ
നത്തിന്റെ ഉപജ്ഞാതാവായിത്തീർന്നത്?

ഈ വഴിക്കുള്ള അന്വേഷണം നമ്മെകൊണ്ടെത്തിക്കുക
സർഗശക്തിധരനായ ഒരു പ്രതിഭാശാലിയുടെ പണിപ്പുര

യിലാണ്. അദ്ദേഹം ആയുധങ്ങൾ എങ്ങനെ ചിന്തേരിട്ടു മിനുക്കുന്നുവെന്നും അവ വേണ്ട വിധത്തിൽ വേണ്ടുന്ന ദിക്കിൽ പ്രയോഗിച്ച് അസംസ്കൃത വസ്തുക്കൾക്ക് എങ്ങനെ ശിൽപഭംഗി വരുത്തുന്നുവെന്നും മനസ്സിലാക്കുന്നതു തെററാവില്ല. "മററു പല ജീവചരിത്രങ്ങളിൽനിന്നുമാണ് സ്ട്രാച്ചി തന്റെ പാത്രങ്ങളെ സ്വീകരിക്കുന്നത്. ജീവിതമാകുന്ന ആ കെട്ടിടം മുമ്പുതന്നെ നാം കണ്ടിട്ടുള്ളതാണ്. പക്ഷെ സ്ട്രാച്ചി നമ്മെ ഒരു പ്രത്യേക സ്ഥലത്തേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നു. അവിടെനിന്നും അദ്ദേഹം തന്റെ ടോർച്ച്ലൈററ് അതിശക്തിയായി ആ കെട്ടിടത്തിന്റെ ചില പ്രത്യേക ഭാഗങ്ങളിലേയ്ക്കു മാറിമാറി അടിക്കുന്നു. നാം മുമ്പു കണ്ടിട്ടില്ലാത്ത പലതും കണ്ട് അദ്ഭുതസ്തബ്ധരാകുന്നു. സാധാരണ ജീവചരിത്രകാരൻമാർ വീടിന്റെ അലങ്കരിച്ച പൂമുഖത്തേയ്ക്കു നമ്മെ കൂട്ടിക്കൊണ്ടുപോകുമ്പോൾ, സ്ട്രാച്ചി പിൻഭാഗത്തുകൂടി കയറി അടുക്കളയിൽ മാത്രമല്ല, കുളിമുറിയിൽ പോലും തന്റെ ടോർച്ചടിച്ചു നമ്മെ ചില പുതിയ രഹസ്യങ്ങൾ കാണിക്കുന്നു."[1] ഇതിൽനിന്നും, സ്ട്രാച്ചി ഏതുതരം ആയുധങ്ങളാണു സ്വീകരിച്ചിരിക്കുന്നതെന്നു വ്യക്തമാവുമല്ലോ. ഇനി അവ എങ്ങനെ ചിന്തേരിട്ടു മിനുക്കുന്നുവെന്നു നോക്കാം: "ജീവചരിത്രരചനയെ നോവലിനോടടുപ്പിച്ചത് ലിററൺ സ്ട്രാച്ചി എന്ന ഇംഗ്ലീഷുകാരനാണെന്നാണു വയ്പ്. കഥാപുരുഷൻമാരുടെ ജീവിതത്തിൽ സംഭവിക്കാത്തതൊക്കെ എഴുതിപ്പിടിപ്പിച്ചിട്ടല്ല, സ്ട്രാച്ചി ജീവചരിത്രത്തെ ഭാവനാപരമാക്കിയത്. പിന്നേയോ, കലയുടെ അടിസ്ഥാനതത്വങ്ങളിലൊന്നായ **ത്യാജ്യഗ്രാഹ്യവിവേചനം** കൊണ്ട് എവിടെ കൂടുതൽ മുഴപ്പിക്കണമോ അവിടെ കൂടുതൽ മുഴപ്പിച്ചും എവിടെ തല്ലി ഒതുക്കണമോ അവിടെ തല്ലിയൊതുക്കിയും അദ്ദേഹം തന്റെ കൈയിൽ കിട്ടിയ ജീവിതങ്ങളെ

---

[1] പേജ്-50—ജീവചരിത്രസാഹിത്യം

by ഡോ: കെ. എം. ജോർജജ്.

ആവിഷ്ക്കരിച്ചു. കഥാനായകന്മാരുടെ വൈകല്യങ്ങളെയാണ് അധികവും മുഴപ്പിച്ചതെന്ന് അദ്ദേഹത്തെപ്പററി ഒരു പരാതിയുണ്ട്. കഥയ്ക്ക് ഒരു കൊഴുപ്പുണ്ടാകണമെങ്കിൽ, അങ്ങനേയും വേണ്ടിവരുമെന്ന് നമുക്കു സമാധാനിക്കാം”[2]

ഡബ്ളിയു. എച്ച്. ഹഡ്സന്റെ അഭിപ്രായംകൂടി രേഖപ്പെടുത്തി ഈ ചർച്ച ഇവിടെ അവസാനിപ്പിക്കാം. അദ്ദേഹം പറഞ്ഞു: “ജീവചരിത്രം ഒരു നശിച്ച വ്യവസായമാണെന്നു കണ്ടറിഞ്ഞ സ്ട്രാച്ചി അതിനെ ഒരു സുകുമാരകലയാക്കി മാററി.”

**ഇംഗ്ളണ്ടിനു പുറത്ത്**

ജീവചരിത്ര പ്രസ്ഥാനത്തിൽ സ്ട്രാച്ചിയോടൊപ്പം അനുസ്മരണീയരായ ചില പ്രതിഭാശാലികൾ കൂടിയുണ്ട്. അവരിലോരോരുത്തരുടെയും സംഭാവനകളെന്തെല്ലാമെന്ന് ഒരു ഓട്ടപ്രദക്ഷിണത്തിലൂടെ നമുക്ക് അന്വേഷിക്കാം.

**അമേരിക്കയിൽ**

സൈക്കോഗ്രാഫി എന്ന പദത്തോടു ബന്ധപ്പെട്ടായിരിക്കും, അമേരിക്കക്കാരനായ ഗമാലിയേൽ ബ്രാഡ്ഫോർഡ് ഓർക്കപ്പെടുക. ജീവചരിത്ര പ്രസ്ഥാനത്തിലേയ്ക്ക് അദ്ദേഹത്തിന്റെ സംഭാവന അതായിരുന്നു. എന്താണ് ഈ സൈക്കോഗ്രാഫി (Psychography) ? ബ്രാഡ്ഫോർഡ് തന്നെ അതു വിശദീകരിക്കുന്നുണ്ട്. “ഒരാളുടെ പ്രകൃതത്തെ അതിന്റെ പ്രമുഖ മർമ്മങ്ങൾ മാത്രം കൈക്കൊണ്ടു സംക്ഷേപിച്ചു കലാപരമായി ആഖ്യാനം ചെയ്യുകയാണ് സൈക്കോഗ്രാഫ്യുടെ സ്വഭാവം.” ചെറുകഥയിലേതുപോലെ, സൂക്ഷ്മവും തീവ്രവുമായ വാങ്മയ ചിത്രങ്ങൾ നൽകുകയാണ് അതിന്റെ ലക്ഷ്യം. ഒരററം കത്തിച്ച ചന്ദനത്തിരികൊണ്ട് കുട്ടികൾ വൃത്തരൂപത്തിലുള്ള വലയങ്ങൾ സൃഷ്ടിക്കാറു

---

[2] ‘ജീവചരിത്രവും നോവലും’ എന്ന പ്രബന്ധം → ‘ആധുനികസാഹിത്യം’ by പ്രൊഫ: എസ്. ഗുപ്തൻനായർ.

ള്ളതുപോലെ, കടഞ്ഞെടുത്ത സംഭവങ്ങളും പദങ്ങളുംകൊണ്ട് കഥാപുരുഷന്റെ വ്യക്തിത്വത്തെപ്പറ്റി ഒരു സമഗ്രബോധമുണ്ടാക്കുകയാണ് 'സൈക്കോഗ്രാഫി'യിൽ കൈവയ്ക്കുന്നവർ ചെയ്യേണ്ടത്.

'ലി എന്ന അമേരിക്കക്കാരൻ ('Lee, the American') എന്ന ഗ്രന്ഥമാണ് അദ്ദേഹത്തിന്റെ ആദ്യത്തെ ജീവചരിത്രകൃതി. ഇതു കൂടാതെ മൂഡി, ഡാർവിൻ, സാമുവൽ പെപ്സ് എന്നീ മഹാന്മാരുടെ പൂർണ്ണ ജീവചരിത്രങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

**ഫ്രാൻസിൽ**

ജീവചരിത്രത്തെ നോവലിനോടടുപ്പിച്ചതു ലിറ്റൺ സ്ട്രാച്ചിയാണെങ്കിലും അതിനു നോവലിന്റെ അണിയറയിൽ പ്രതിഷ്ഠ കൊടുത്തത് ആന്ദ്രേ മൗർവാ എന്ന ഫ്രഞ്ചു സാഹിത്യകാരനാണ്. ഫ്രഞ്ചു ഭാഷയിൽ ഷെല്ലിയെപ്പറ്റി അദ്ദേഹം എഴുതിയ ഏരിയൽ (Ariel) എന്ന ഗ്രന്ഥം 1923-ലാണ് ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയത്. 1928-ൽ കേംബ്രിഡ്ജ് സർവ്വകലാശാലയുടെ ക്ഷണമനുസരിച്ച്, ജീവചരിത്ര സാഹിത്യം ആസ്പദമാക്കി അദ്ദേഹം ആറു പ്രസംഗങ്ങൾ ചെയ്തു. ആ പ്രസംഗങ്ങൾ സമാഹരിച്ചതാണ് "ജീവചരിത്രത്തിന്റെ ചില വശങ്ങൾ" ('Aspects of Biography') എന്ന ഗ്രന്ഥം.

ജീവചരിത്രത്തെ ആത്മാവിഷ്കാരത്തിന്റെ ഭാഷ്യമായി രൂപാന്തരപ്പെടുത്തി എന്ന ബഹുമതി മൗർവായ്ക്കുണ്ട്. ഇത് അദ്ദേഹം സാധിച്ചത്, കഥാപുരുഷന്റെ മാനസികപ്രപഞ്ചവുമായി താദാത്മ്യം പ്രാപിച്ചതിനു ശേഷമാണ്. ഒരുതരം അന്തർദർശനം (Intuition) മുഖേനയാണ് ഈ താദാത്മ്യപ്രാപ്തി ലഭിച്ചതെന്ന് അദ്ദേഹം പറയുന്നുണ്ട്. ഇതോടെ, ജീവചരിത്ര രചന 'ആത്മപലായന'ത്തിനുള്ള ഒരു മാർഗ്ഗമായി അദ്ദേഹത്തിന് അനുഭവപ്പെട്ടു. 'ഏരിയലി'ന്റെ രചനയെപ്പറ്റി അദ്ദേഹം പറയുന്നതു നോക്കുക:

"എന്റെ ആദർശങ്ങളും ജീവിതത്തിൽ എനിക്കുണ്ടായ അനുഭവങ്ങളും തമ്മിലുള്ള കടുത്ത പോരാട്ടം എന്നിലുളവാക്കിയ ആന്ദോളനം, ഞാൻ അങ്ങനെതന്നെ ഷെല്ലിയുടെ ജീവിതത്തിലും കണ്ടു. ഷെല്ലി ചെയ്തിട്ടുള്ള വിഡ്ഢിത്തങ്ങൾ ആ ചുററുപാടിൽ ഞാനും ചെയ്തേനേ ............ എന്തിനധികം. അദ്ദേഹത്തിന്റെ കഥ എഴുതുന്നതുതന്നെ എന്നെ സംബന്ധിച്ചിടത്തോളം ഒരു ആത്മപലായനമായിത്തീരുമെന്ന് എനിക്കു തോന്നി."

**ജർമ്മനിയിൽ**

ജീവചരിത്രത്തിൽ മനശ്ശാസ്ത്രത്തിനുള്ള പ്രാധാന്യം ആദ്യം ഊന്നിപ്പറഞ്ഞത് ജർമ്മൻകാരനായ എമിൽലുഡ്വിഗാണ്. മാനസികാപഗ്രഥനം (Psycho-Analysis) എന്ന സങ്കേതം പിറന്നുകഴിഞ്ഞിട്ടില്ലായിരുന്ന അന്ന് ആ രീതി ഉപയോഗിച്ചു ചരിത്രപുരുഷന്റെ അന്തർമണ്ഡലത്തിലേയ്ക്കു കടക്കാൻ അദ്ദേഹത്തിനു സാധിച്ചത് മൗർവായെ സഹായിച്ച അന്തർദർശനംകൊണ്ടാണ്. എന്നാൽ കഥാപുരുഷന്റെ വ്യക്തിത്വം പഠിച്ചു മനസ്സിലാക്കാൻ അദ്ദേഹം പ്രധാനമായും ഉപയോഗിച്ചിരുന്നത് ചിത്രങ്ങളാണ്. ലുഡ്വിഗിന്റെ എല്ലാ ജീവചരിത്രങ്ങളും തുടങ്ങുന്നത്, കഥാപുരുഷന്റെ ചിത്രത്തോടുകൂടിയാണ്.

ക്രിസ്തുദേവൻ, നെപ്പോളിയൻ, ഗോയ്ഥേ, ബിസ്മാർക്ക് എന്നിവരെപ്പററി ലുഡ്വിഗ് എഴുതിയിട്ടുള്ള ജീവചരിത്രങ്ങളാണ് കൂടുതൽ പ്രഖ്യാതി നേടിയവ.

ജീവചരിത്രത്തിന്റെ രചനയിൽ ചരിത്രാംശത്തിനു ലുഡ്വിഗ് തീരെ പ്രാധാന്യം കല്പിക്കുന്നില്ല. "എന്റെ ലക്ഷ്യം ജീവിതാഖ്യാനം മാത്രമാണ്" എന്നദ്ദേഹം തറപ്പിച്ചു പറയാറുണ്ട്.

# 5

## മലയാളത്തിൻെറ കഥ

പല പടവുകൾ ചവിട്ടിക്കയറി നാം നമ്മുടെ മണ്ണിൽ എത്തിയിരിക്കയാണ്. എന്താണ് ഇവിടത്തെ സ്ഥിതി? ഈ മണ്ണിൽ കാലുകൾ ഉറപ്പിച്ചു ചവിട്ടിക്കൊണ്ട്, നട്ടെല്ലുവളയാതെ നമുക്കു പറയാമോ 'ഈ ഭൂമിയിൽ വിളവുകളുണ്ടായിട്ടുണ്ട്; ആദ്യം വിതച്ചതിൽപ്പിന്നെ ഒരിക്കലും ഇത് ഊഷരമായി കിടന്നിട്ടില്ല എന്ന്? വലിയ അധൈര്യത്തിനൊന്നും കാര്യമില്ലെന്നു തോന്നുന്നു.

ശരി; എന്നാൽ എന്തൊക്കെയാണു നമ്മുടെ വിളവുകൾ? 19-ം, 20-ം നൂററാണ്ടുകളിലായി ചിതറിക്കിടക്കുന്ന അവയെ രചനയുടെ സങ്കേതത്തിലും ഭാവത്തിലുമുള്ള വ്യത്യാസത്തെ ആസ്പദമാക്കി മൂന്നു പ്രത്യേക ഷെൽഫുകളിൽ അടുക്കിവയ്ക്കുന്നതാവും ഭംഗി:

(1) ക്ലാസ്സിക് പാരമ്പര്യത്തെ അനുസ്മരിപ്പിക്കുന്ന കൃതികൾ.

(2) റൊമാൻറിക് ജീവചരിത്രങ്ങൾ.

(3) റൊമാൻറിസിസത്തിൽത്തന്നെ ഒരു പുതിയ 'മാനം' (Dimension) തുന്നിച്ചേർത്ത കൃതികൾ.

ഇവയിൽ ആദ്യത്തെ ഷെൽഫിലുള്ള പുസ്തകങ്ങളെപ്പററി ഈ അദ്ധ്യായത്തിൽ ചിന്തിക്കാം.

### കന്നിപ്പൂക്കൾ

ശ്രീ വിശാഖം തിരുനാൾ മഹാരാജാവാണ് ആദ്യമായി ഇവിടെ ജീവചരിത്ര പ്രസ്ഥാനത്തിനു ബീജാവാപം ചെയ്തത്. മോണ്ടറുടെ "ജീവചരിത്ര ഭണ്ഡാര" (Treasury of

Biography) യിൽ നിന്ന് അദ്ദേഹംതന്നെ അഞ്ചു മഹാൻമാരുടെ (അരിസ്റ്റോട്ടിൽ, ആർക്കിമിഡിസ്, അലക്സാണ്ടർ, ആൽഫ്രഡ്, ബേക്കൺ) ലഘുജീവിതാഖ്യാനങ്ങൾ പരിഭാഷപ്പെടുത്തി. പിന്നീടു് കേരളവർമ്മ വലിയകോയിത്തമ്പുരാൻ മഹാരാജാവിന്റെ നിർദ്ദേശാനുസരിച്ച്, ആ ഗ്രന്ഥത്തിൽ നിന്നും മററു മഹാൻമാരുടെ ജീവചരിത്രങ്ങൾ, ഏതാനും പണ്ഡിതൻമാരുടെ സഹായത്തോടുകൂടി പരിഭാഷപ്പെടുത്തുകയും, തിരുവനന്തപുരത്തു നിന്നിറങ്ങിയിരുന്ന 'വിദ്യാവിലാസിനി' എന്ന മാസികയിൽ ഖണ്ഡശഃ പ്രകാശിപ്പിക്കുകയുമുണ്ടായി. ആകെ നൂററിയേഴ് (മഹാരാജാവിന്റെ അഞ്ചും ഉൾപ്പെടെ) ജീവചരിത്രങ്ങളുള്ള ഈ പരിഭാഷകളെല്ലാം സമാഹരിച്ചതാണ് 'മഹച്ചരിത സംഗ്രഹം.

നിഷ്കൃഷ്ടമായി പറഞ്ഞാൽ, കേരളത്തിൽ സ്വതന്ത്രമായുണ്ടായ ആദ്യത്തെ ജീവചരിത്രകൃതി ശ്രീ. വിക്ടോറിയാ ചരിത സംഗ്രഹമാണ്. കേരളവർമ്മ വലിയകോയിത്തമ്പുരാനാണ് ഇതിന്റെ രചയിതാവ്. ഭാഷ പ്രൗഢമായ സംസ്കൃതമാണ്. പദ്യരൂപത്തിലാണെഴുതപ്പെട്ടിരിക്കുന്നത്.

എന്നാൽ, പരിചിതനായ ഒരു വ്യക്തിയെ കഥാപുരുഷനാക്കി ഭാഷയിൽ എഴുതപ്പെട്ടിരുന്ന ആദ്യത്തെ ജീവചരിത്രം 'രാജാ സർ. ടി. മാധവരായർ' ആണ്. മാധവരായരിൽ നിന്നും അന്നത്തെ തിരുവിതാംകൂറിനു ലഭിച്ച സംഭാവനകളെ പ്രതിപാദിക്കുന്നതാണ് ഈ ഗ്രന്ഥം. മഹാരാജാവിന്റെ ഭാഗിനേയരുടെ ഇംഗ്ലീഷ് ട്യൂട്ടർ എന്ന നിലയിൽ നിന്ന് രാജ്യത്തിലെ ദിവാൻ പദവിയിലേയ്ക്ക്, പൂനാസ്വദേശിയായ കഥാപുരുഷൻ എങ്ങനെ ഉയർന്നുവെന്നും പ്രജാക്ഷേമത്തിനുവേണ്ടി അദ്ദേഹം എന്തെല്ലാം ചെയ്തുവെന്നും ഇതിൽ വിവരിക്കുന്നു. ഇതെഴുതിയത്, സഖാരാമരായർ ലക്ഷ്മണരായരാണ്.

മലയാളത്തിൽ ആദ്യമായി കല്ലച്ച് (Lithographic Press) പ്രവർത്തനത്തിൽ കൊണ്ടുവരികയും കൊച്ചിയിൽ 'കേരള

മിത്രം' എന്നൊരു പത്രവും അച്ചുകൂടവും സ്ഥാപിക്കുകയും ചെയ്ത, ബോംബേ സ്വദേശിയായ ദേവജി ഭീമജിയെപ്പററിയുള്ള ലഘുജീവചരിത്രഗ്രന്ഥം നിർമ്മിച്ചത് 'കേരളമിത്ര'ത്തിന്റെ തന്നെ പത്രാധിപരായിരുന്ന ശ്രീ. എം. ടി. കുഞ്ഞുണ്ണിയാണ്.

ഇതോടൊപ്പംതന്നെ, നമ്മുടെ ജീവചരിത്ര പ്രസ്ഥാനത്തെ പോഷിപ്പിക്കാൻ നടന്ന ചില സംഘടിത യത്നങ്ങൾ കൂടി അനുസ്മരിക്കേണ്ടതുണ്ട്.

'വിദ്യാവിലാസം' പ്രസിദ്ധീകരണ ശാലയുടെ ഉടമസ്ഥനായിരുന്ന ശ്രീ. തോമസ് പോൾ 'സാഹിത്യ പ്രണയികൾ' എന്ന പേരിൽ അഞ്ചു വാല്യങ്ങളായി പുറത്തിറക്കിയ ഗ്രന്ഥപരമ്പരയാണ് ഈ രംഗത്തുണ്ടായ ആദ്യത്തെ ചലനം. ആകെ ഇരുപത്തിരണ്ടു പേരുടെ ജീവിതാഖ്യാനങ്ങൾ ആറു വാല്യങ്ങളായി തയ്യാറാക്കാനായിരുന്നു ഉദ്ദേശം. എന്നാൽ അഞ്ചു വാല്യങ്ങളായി പതിനെട്ടു പേരുടെ ജീവിത കഥകൾ മാത്രമേ പ്രസിദ്ധപ്പെടുത്തുവാൻ കഴിഞ്ഞുള്ളൂ. പിന്നീട് അദ്ദേഹം തന്നെ 'കോട്ടയ്ക്കൽ സാഹിത്യ പരിഷത്തിന്റെ തീരുമാനമനുസരിച്ച്, ഇംഗ്ലീഷിലെ 'മെൻ ഓഫ് ലെറേറഴ്സ് എന്ന പരമ്പരയുടെ മാതൃകയിൽ 'കേരള ഭാഷാ പ്രണയികൾ' എന്ന പേരിൽ എട്ടു ജീവചരിത്രങ്ങൾ പ്രസിദ്ധീകരിച്ചു. കോയിപ്പള്ളിൽ പരമേശ്വരക്കുറുപ്പിന്റെ 'കുഞ്ഞുക്കുട്ടൻ തമ്പുരാൻ'; ടി. കെ. രാമൻ മേനോന്റെ 'ഉണ്ണായി വാര്യർ'; കുന്നത്തു ജനാർദ്ദന മേനോന്റെ 'കുമാരനാശാൻ'; 'വി. സി. ബാലകൃഷ്ണപ്പണിക്കർ'; മൂക്കോർത്തു കുമാരന്റെ 'ഒ. ചന്തുമേനോൻ'; 'വേങ്ങയിൽ കുഞ്ഞുരാമൻ നായനാർ'; എ. ഡി. ഹരിശർമ്മയുടെ 'ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ'; 'പന്തളത്തു കേരളവർമ്മ തമ്പുരാൻ'—ഇവയെല്ലാമാണ് ആ ഗ്രന്ഥങ്ങൾ.

'ജീവചരിത്ര സഞ്ചിക' എന്നൊരു പരമ്പരയുടെ പ്രസാധനമാണ് അടുത്ത സംരംഭം. ശ്രീ. വെങ്കുളം ജി. പരമേശ്വ

രൻ പിള്ളയുടെ പ്രത്യേക ഉൽസാഹത്തിൽ തുടങ്ങിയതാണോ ഈ പരമ്പര. ആകെ മൂന്നു പുസ്തകങ്ങളാണു പ്രസാധനം ചെയ്തത്. അവയിൽ ഇരുപത്തിയൊമ്പതു ലഘുജീവചരിത്രങ്ങളുണ്ട്.

ഇനി, വീണ്ടും വ്യക്തിമത്തങ്ങളുടെ ലോകത്തിലേയ്ക്കുതന്നെ മടങ്ങാം.

കാർത്തികതിരുനാൾ മഹാരാജാവിൽനിന്നു 'തരക്' സ്ഥാനവും വീരശൃംഖലയും ലഭിച്ച തച്ചിൽ മാത്തുത്തരകൻെറ ജീവിതകഥ തൂലികാ വിഷയമാക്കിയത് ശ്രീ. നെടുംകുന്നം എം. ഒ. ജോസഫാണ്. വ്യക്തിചരിത്രത്തേക്കാൾ രാജ്യചരിത്രത്തിനും സമുദായ ചരിത്രത്തിനുമാണ് ഇതിൽ പ്രാമുഖ്യം ലഭിച്ചിട്ടുള്ളത്.

ശ്രീ. കെ. കെ. പണിക്കരുടെ 'ശ്രീനാരായണപരമഹംസൻ' ശ്രീനാരായണ ഗുരുവിനെപ്പററിയുള്ള കൃതിയാണ്.

വലിയൊരു വ്യാകരണപണ്ഡിതനായിരുന്ന ശേഷഗിരിപ്രഭുവിനെപ്പററിയുള്ള ജീവചരിത്ര ഗ്രന്ഥത്തിൻെറ പേര് 'സാഹിത്യകുശലൻ ശേഷഗിരിപ്രഭു' എന്നാണ്. ഇതിൻെറ കർത്താവ് തുറവൂർ മാധവപ്പൈഅണ്. പ്രതിപാദനം കഥാപുരുഷൻെറ വ്യക്തിത്വത്തിലേയ്ക്കു വെളിച്ചംവിശാൻ സഹായകരമത്രേ.

വളരെ ബൃഹത്തായ ഒരു ഗ്രന്ഥമാണ് ശ്രീ. വി. സി. ജോർജ്ജ് എഴുതിയ നിധീരിക്കൽ മാണിക്കത്തനാരുടെ ജീവചരിത്രം. ഗ്രന്ഥത്തിൻെറ ഭൂരിഭാഗവും കേരള സുറിയാനിക്കാരുടെ ചരിത്രവും സഭയെ സംബന്ധിക്കുന്ന കാര്യങ്ങളിൽ വിദേശികൾ ചെലുത്തിയ സ്വാധീനശക്തിയുടെ ഗുണദോഷ വിവേചനവുമാണ്.

കുമ്പളംചിറയിൽ ശ്രീ. വാസവപ്പണിക്കർ എഴുതിയതാണ് 'സരസകവി മൂലൂർ.' ഗ്രന്ഥത്തിൻെറ പകുതിഭാഗവും പദ്യത്തിലാകുന്നു.

ശ്രീ. കുന്നത്തു ജനാർദ്ദനമേനോൻെറ 'മഹാകവി. വി. സി. ബാലകൃഷ്ണപ്പണിക്കർ,' 'കുമാരൻആശാൻ' എന്നിവ

'കേരള ഭാഷാ പ്രണയികം' എന്ന പരമ്പരയിൽ പ്രസിദ്ധീകരിക്കപ്പെട്ടവയത്രേ. രണ്ടു ഗ്രന്ഥങ്ങളിലും, വലിയൊരു ഭാഗം സാഹിത്യാസ്വാദനങ്ങളാണ്.

'കേരളഭാഷാ പ്രണയികം' എന്ന പരമ്പരയിലെ 'ഉണ്ണായിവാര്യർ' എന്ന ലഘുജീവചരിത്ര ഗ്രന്ഥത്തിന്റെ കർത്താവായ ശ്രീ. ടി. കെ. രാമൻമേനോന്റെ ഇതര ജീവചരിത്ര കൃതികളിൽ പ്രധാനപ്പെട്ടവയാണ് ചാത്തുക്കുട്ടിമന്നാടിയാർ, കൈക്കുളങ്ങര രാമവാര്യർ, സി. എസ്. ഗോപാലപ്പണിക്കർ എന്നിവരെ കഥാപുരുഷൻമാരാക്കി നിർമ്മിക്കപ്പെട്ട ഗ്രന്ഥങ്ങൾ. ശ്രീ. രാമൻമേനോന്റെ ഈ കൃതികളെല്ലാം ജീവചരിത്രവും കഥാപുരുഷൻമാരുടെ സാഹിത്യപ്രവർത്തനവും കൂടികലർന്നതാണ്. ഇതിൽതന്നെ, സാഹിത്യാവലോകനങ്ങൾക്കാണ് അദ്ദേഹം കൂടുതൽ പ്രാധാന്യം കൊടുക്കുന്നത്.

അടുത്തകാലത്തു നിര്യാതനായ ശ്രീ. എ. ഡി. ഹരിശർമ്മയുടെ പ്രധാനജീവചരിത്രങ്ങളെല്ലാം സാങ്കേതികരീതിയിൽ ഒരേ സ്വഭാവം കാണിക്കുന്നവയാണ്. ജീവചരിത്രക്കുറിപ്പുകൾ, സാഹിത്യപഠനം എന്ന രണ്ടു പ്രധാന ഭാഗങ്ങളാണ് അവയെല്ലാം ഉൾക്കൊള്ളുന്നത്. കഥാനായകന്റെ വ്യക്തിത്വമല്ല, പ്രവർത്തനരംഗമാണ് അദ്ദേഹത്തിന്റെ ചിന്തയ്ക്കും അന്വേഷണത്തിനും എപ്പോഴും ലക്ഷ്യമായിരുന്നിട്ടുള്ളത്. ഭാവനാശാലിയായ ഒരു കലാകാരനെക്കാൾ, നിഷ്പക്ഷമതിയായ ഒരു നിരൂപകനെയും സത്യവാദിയായ ഒരു ചരിത്രകാരനെയുമാണ് അദ്ദേഹത്തിൽ കാണാവുന്നത്. 'കേരളഭാഷാ പ്രണയികളി ലൂടെ പുറത്തുവന്ന 'ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ', 'പന്തളത്തു കേരളവർമ്മതമ്പുരാൻ' എന്നിവയും 'കെ. സി. കേശവപിള്ള', 'രണ്ടു സാഹിത്യനായകൻമാർ', 'കണ്ടത്തിൽ വറുഗീസ്മാപ്പിള' എന്നീ കൃതികളും ഇക്കാര്യം തെളിയിക്കുന്നു.

"നമ്മുടെ സാഹിത്യകാരൻമാർ" എന്ന ലഘു ജീവചരിത്ര പരമ്പരയിലൂടെ ശ്രീ. പള്ളിപ്പാട്ടു കുഞ്ഞികൃഷ്ണൻ മലയാളത്തിലെ മൺമറഞ്ഞവരും ജീവിച്ചിരിക്കുന്നവരുമായ

പ്രാമാണികരായ എഴുത്തുകാരെ അവതരിപ്പിക്കുന്നു. ഈ പരമ്പരയിലെ ഒന്നാംവാള്യം പ്രസിദ്ധപ്പെടുത്തിയത് 1954–ലാണ്. ഇതിനകം പതിനാലോളം ഭാഗങ്ങൾ പ്രകാശിതങ്ങളായിട്ടുണ്ട്. ചരിത്ര പുരുഷന്മാരുടെ സാഹിത്യകൃതികൾ മനസ്സിലാക്കുവാനും ആസ്വദിക്കുവാനും അനുവാചകരെ സന്നദ്ധരാക്കുക എന്ന ശ്രമത്തിൽ അദ്ദേഹം വിജയിച്ചിട്ടുണ്ട്. ഓരോ ലേഖനവും തുടങ്ങുന്നതിനു മുമ്പ് അതെഴുതിയ ചരിത്ര പുരുഷന്റെ വ്യക്തിത്വത്തെ പ്രകാശിപ്പിക്കുന്ന ഓരോ വരുമ്പടിക കൊടുത്തിരിക്കുന്നു. ഇതു തികച്ചും അഭിനന്ദനാർഹമാണ്.

ശ്രീ. സി. കുര്യൻ എഴുതിയ 'വികാരി ജനറാൾ ഔസേപ്പ് തോമ്മാക്കത്തനാർ' എന്ന ഗ്രന്ഥം, മാർത്തോമ്മാ സഭയിലെ ആദ്യകാല വൈദിക ശ്രേഷ്ഠൻമാരിലൊരാളായ കോവൂരച്ചനെ പ്പറ്റിയുള്ളതാണ്. പ്രാചീനമായ സാങ്കേതിക രീതിയിൽനിന്നും വളരെ വ്യത്യാസപ്പെട്ടു നില്ക്കുന്നു ഈ കൃതി. ഡയറികൾ, പത്രലേഖനങ്ങൾ, കത്തുകൾ എന്നിവയിൽനിന്നെല്ലാം ഒരു കലാസൃഷ്ടിക്കു വേണ്ടുന്ന സാമഗ്രികൾ ഔചിത്യബോധത്തോടെ അദ്ദേഹം തിരഞ്ഞെടുത്തിരിക്കുന്നു. സംഭവ കഥനങ്ങൾ ഇഷ്ടംപോലെയുണ്ട് ഈ കൃതിയിൽ. നാടകീയ സന്ദർഭങ്ങളുടെ ആവിഷ്ക്കരണവും സരസ സംഭാഷണങ്ങളുടെ ഉദ്ധാരണവും ഈ കൃതിയെ രസവത്താക്കിയിരിക്കുന്നു. ഗ്രന്ഥകാരന്റെ ഭാഷ തെളിമയുള്ളതും സന്ദർഭാനുഗുണവുമാണ്. ഇതെല്ലാം കാരണമായി ചരിത്ര പുരുഷന്റെ വ്യക്തിമാഹാത്മ്യം ഇതിൽ നല്ലപോലെ നിഴലിച്ചു കാണാം.

ശ്രീ. വി. ആർ. പരമേശ്വരൻ പിള്ളയുടെ 'ആത്മാർപ്പണം'; ഡാൻസിറാണി, വേലുത്തമ്പി ദളവാ, പഴശ്ശിരാജാ, ടെറൻസ് മാക്സിനി എന്നിവരെ ആസ്പദമാക്കി രചിച്ച ലഘുജീവചരിത്രങ്ങളുടെ സമാഹാരമാണ്. ഡാൻസിറാണി എന്ന പേരിൽ ഒരു ജീവചരിത്ര ഗ്രന്ഥവും, ഇതു കൂടാതെ ഉണ്ട്. 'രാജാകേശവദാസൻ' ഈ അടുത്ത കാലത്താണ് പ്രസിദ്ധീകരിക്കപ്പെട്ടത്.

# 6

## വസന്തത്തിലെ പൂക്കൾ

നമ്മുടെ ജീവചരിത്രപ്രസ്ഥാനം കാൽപനികതയുടെ നിലാവു ചൂടുന്നത് ശ്രീ. മൂർക്കോത്തുകുമാരൻെറ സംഭാവനകളിൽ കൂടിയാണ്. എന്നാൽ, അതിനുമുമ്പു തികഞ്ഞ ഒരു റൊമാൻറിക് കൃതിയുണ്ടായി:—ശ്രീമതി. ബി. കല്യാണിയമ്മയുടെ 'വ്യാഴവട്ടസ്മരണകൾ.' അതിനെപ്പററി ഈ അദ്ധ്യായത്തിൻെറ അവസാനത്തിൽ ചർച്ചചെയ്യാം. ഇവിടെ ചർച്ചയ്ക്കെടുക്കുന്ന ഓരോ ഗ്രന്ഥത്തിൻെറയും കാര്യത്തിൽ തികഞ്ഞ കാലക്രമം പാലിക്കാൻ സാധിച്ചിട്ടില്ല. പ്രായോഗികമായ ചില ബുദ്ധിമുട്ടുകൾ കണ്ടതുകൊണ്ടാണ് ആ രീതി സ്വീകരിക്കാതിരുന്നത്. ഒരേ എഴുത്തുകാരൻെറ രണ്ടു കൃതികൾ വ്യത്യസ്തങ്ങളായ കാലഘട്ടങ്ങളിൽ രചിക്കപ്പെട്ടതായി, എന്നുവരാം. കാലക്രമം പാലിക്കുകയാണെങ്കിൽ ഗ്രന്ഥകർത്താവിൻെറ പേരു രണ്ടു സ്ഥലങ്ങളിൽ പറയേണ്ടിവരികയും ആവർത്തനത്തിൻെറ വിരസത കടന്നുകൂടുകയും ചെയ്യുന്നു. രണ്ടിൽക്കൂടുതൽ കൃതികളാകുമ്പോഴോ?

ശ്രീ. കുമാരൻെറ പ്രധാന കൃതികൾ 'ശ്രീനാരായണഗുരുസ്വാമി', 'ഒയ്യാരത്തു ചന്തുമേനോൻ', 'വേങ്ങയിൽ കുഞ്ഞിരാമൻനായനാർ എന്നിവയാണ്.

ഒരു വലിയ മനുഷ്യനെ അദ്ഭുത കുതൂഹലങ്ങളോടെ നോക്കിക്കാണുന്ന ഒരു ചെറിയ കുട്ടിയുടെ ചിത്രമാണ്,"ശ്രീനാരായണഗുരുസ്വാമി" അനുവാചകരുടെ മനസ്സിലുളവാക്കുക. സ്വാമികളുടെ എഴുപതിൽപരം വർഷത്തെ ദീർഘമായജീവിതത്തിനിടയിൽ അദ്ദേഹം സാമൂഹ്യജീവിതത്തിലും മനുഷ്യൻെറ അന്തർമണ്ഡലങ്ങളിലും സൃഷ്ടിച്ച ശാന്തമായ വിപ്ളവത്തിൻെറ കഥ ഈ കൃതിയിൽ വായിക്കുവാൻ കഴിയും.

തികച്ചും സുപരിചിതനായിരുന്നതുകൊണ്ടാകാം, വേങ്ങ യിൽ കുഞ്ഞിരാമൻ നായനാരുടെ ചിത്രം വരച്ചുകാണിച്ചതിൽ ശ്രീ. കുമാരൻ കുറെക്കൂടി വിജയം വരിച്ചിട്ടുണ്ട്.

ജീവിതത്തിലും സാഹിത്യത്തിലും ഒരുപോലെ ഫലിത രംഗങ്ങൾ സൃഷ്ടിച്ച ചന്തുമേനോനെ ശ്രീ. കുമാരനു നോ ക്കിക്കാണുക എളുപ്പമാണ്. കുമാരനും തികഞ്ഞ ഒരു ഫലി തക്കാരനായിരുന്നല്ലോ. നല്ലൊരു കഥാകൃത്തെന്നനിലയിലും കുമാരന് ചന്തുമേനോനിലേയ്ക്ക് എത്തിനോക്കുക ശ്രമസാ ദ്ധ്യമല്ലാത്തതാണ്. ചന്തുമേനോന്റെ വ്യക്തിത്വം ഇതിൽ നല്ലവണ്ണം നിഴലിച്ചിട്ടുണ്ട്. ഒരു ഉദാഹരണം നോക്കുക: "ചന്തുമേനോന്റെ ആകൃതി ദർശനീയവും ആകർഷകവുമാ യിരുന്നു. ആറടിയിലധികം പൊക്കം, അതിനനുസരിച്ചുള്ള കായപുഷ്ടി, വിശേഷാധിയായി കുടവയർ— ഇങ്ങനെയുള്ള ആകൃതി സാധാരണ വല്ല മനുഷ്യർക്കുമുണ്ടായാൽ അത് അൽപം ആഭാസമായിട്ടേ തീരുകയുള്ളു. എന്നാൽ, അസാമാ ന്യമായ ബുദ്ധിശക്തിയും രസികത്വവും തിളങ്ങിക്കാണുന്ന മുഖകാന്തിയും ആത്മബോധത്തോടുകൂടിയ സത്യനിഷ്ഠ യും അതുവഴിയുണ്ടായ ധൈര്യവും തിളങ്ങിക്കാണുന്ന നയന കാന്തിയും ചന്തുമേനോനുണ്ടായിരുന്നത് മേൽപ്പറഞ്ഞ ആകൃ തിക്കു മഹത്വവും ഗാംഭീര്യവും നൽകിയിരുന്നു. വല്ലവരേ യും ഭയപ്പെടത്തക്കവണ്ണം സ്ഥായിയായ ദുർഗുണങ്ങളൊന്നും തനിക്കില്ലെന്നുള്ള ആത്മവിശ്വാസം നേത്രങ്ങളിൽ പ്രകാശി ക്കുന്നതോടുകൂടി അല്പമായുണ്ടായിരുന്ന 'ഏറുകണ്ണ്' സാമാന്യക്കാർക്കൊന്നും അടുത്തു ചെല്ലാൻ ധൈര്യം വരാതി രിക്കത്തക്കവണ്ണം തീക്ഷ്ണതയുള്ളതായിരുന്നു.

ശ്രീ. പി. കെ. പരമേശ്വരൻ നായരുടെ പ്രധാന ജീവച രിത്ര കൃതികൾ 'നെപ്പോളിയനും ജോസഫയിനും', 'നെപ്പോ ളിയന്റെ ജീവിത സായാഹ്നം', 'മഹാത്മാഗാന്ധി,' 'വാൾ ട്ടയർ', 'സാഹിത്യ പഞ്ചാനനൻ', 'സി. വി. രാമൻപിള്ള' എന്നിവയാണ്.

'നെപ്പോളിയനും ജോസഫയിനും' എന്ന ഗ്രന്ഥം തന്നെ ആദ്യ ചർച്ചയ്ക്കെടുക്കാം. അമേരിക്കൻ ഗ്രന്ഥകാര നായ ആബെട്ടിൻെറ "നെപ്പോളിയൻ ബോണപ്പാർട്ടി"ലെ ഒരു നാടകീയ മുഹൂർത്തമാണ് ഇതെഴുതാൻ അദ്ദേഹത്തിനു പ്രചോദനം നൽകിയത്. ഹൃദയസ്പർശിയായ അനേകം രംഗങ്ങൾ ഈ കൃതിയിലുണ്ട്.

"നെപ്പോളിയൻെറ ജീവിത സായാഹ്നത്തിലെ തുടക്കം നാടകീയമായ ഒരു അവതരണ രീതിയിലൂടെയാണ്. മഹാ സാമ്രാജ്യങ്ങളേയും സിംഹാസനങ്ങളേയും കിടുകിടെ വിറ പ്പിച്ച നെപ്പോളിയൻ ചക്രവർത്തി തൻെറ അവസാന ദിവസ ങ്ങൾ കഴിച്ചുകൂട്ടിയത്, സെൻറ് ഹെലീനാ ദ്വീപിലെ തട വിൽ കിടന്നാണ്. എത്രയും ഹൃദയഭേദകമായ ഒരു പരി വർത്തനം. കിടക്കയിൽനിന്നും എഴുന്നേൽക്കാൻപോലും വയ്യാതെയായി. ഈ രംഗം ഗ്രന്ഥകാരൻ വിവരിക്കുന്നതു നോക്കുക: "അല്ലയോ ഡോക്ടർ, വിശ്രമത്തിൻെറ ആനന്ദം ഒന്നു വേറെ തന്നെയാണ്. ശയ്യ ഇപ്പോൾ എനിക്ക് അനു ഗ്രഹമായിത്തീർന്നിട്ടുണ്ട്. ലോകത്തിലെ സകല സിംഹാസ നങ്ങളും ലഭിച്ചാലും ഞാൻ ഇതിനെ ഉപേക്ഷിക്കയില്ല. എന്തൊരു വലുതായ മാററം! ഞാൻ എത്രമാത്രം അധഃപതി ച്ചിരിക്കുന്നു! .................. നാലോ അഞ്ചോ സിക്രട്ടറിമാർ ക്ക് വിവിധ വിഷയങ്ങളെപ്പററി ഒരേ സമയത്തു വാചകങ്ങൾ പറഞ്ഞുകൊടുക്കുവാൻ എനിക്കു ശക്തിയുണ്ടായിരുന്നു. നിങ്ങൾ സംസാരിക്കുന്നതിനേക്കാൾ വേഗത്തിൽ എഴുതു വാൻ എനിക്കു കഴിയുമായിരുന്നു. അന്നു ഞാൻ സാക്ഷാൽ നെപ്പോളിയനായിരുന്നു. പക്ഷേ, ഇന്നാവട്ടെ ഞാൻ യാതൊ ന്നുമല്ല. എൻെറ ശക്തിയും എൻെറ മനോബലവും എന്നെ വിട്ടുപിരിഞ്ഞു. ഞാൻ ഇപ്പോൾ ജീവിക്കുന്നില്ല. ഇങ്ങനെ കിടക്കുന്നുവെന്നു മാത്രം." ഒരു ദുരന്ത നാടക ത്തിൻെറ എല്ലാ വികാര തീവ്രതയും ഉൾക്കൊള്ളാൻ ഈ ചെറു ജീവചരിത്രത്തിനു കഴിഞ്ഞിട്ടുണ്ട്.

'പ്രേമഗൗതമൻ' എന്ന ഗ്രന്ഥത്തിന്റെ പേരിൽത്തന്നെ കവിതയുണ്ട്. ബ്രിട്ടീഷ് ചക്രവർത്തിയായിരുന്ന എഡ്വേർഡ് എട്ടാമൻ മിസ്. വാലീസ് വാർഫീൽഡ് എന്ന തരുണിയുമായി പ്രേമബന്ധത്തിലേർപ്പെടുന്നതും അതിനെത്തുടർന്നു സ്ഥാനമൊഴിയുന്നതുമാണ് ഇതിലെ പ്രമേയം.

ഫ്രഞ്ചുവിപ്ലവത്തെ തന്റെ തൂലികകൊണ്ടു തപരിതപ്പെടുത്തിയ വോൾട്ടയർ എന്ന സാഹിത്യനായകനെ കഥാപുരുഷനാക്കി രചിച്ചതാണ് 'വോൾട്ടയർ' എന്ന ഗ്രന്ഥം. ഇതൊരു സമഗ്രമായ ജീവചരിത്രമാണ്.

'മഹാത്മാഗാന്ധി' എന്ന ജീവചരിത്രം ശ്രീ. നായർ വളരെയധികം ആദരിക്കുന്ന ഇതിഹാസ പുരുഷനെപ്പററിയുള്ളതാണ്. ഈ കൃതിക്ക് ഒരു സന്ദേശം നൽകാനുണ്ട്. അത്, ധർമ്മോപദേശത്തിന്റെയോ സൻമാർഗ്ഗപാഠത്തിന്റെയോ രൂപത്തിലല്ല. അങ്ങനെയുള്ള യാതൊരു ശ്രമവും ഈ കൃതിയിലില്ല. കുറെ പ്രബോധനങ്ങൾ നൽകി നമ്മെ നന്നാക്കിക്കളയാമെന്ന വ്യാമോഹമൊന്നും ഗ്രന്ഥകാരനില്ല. പക്ഷേ, ശ്രദ്ധാപൂർവ്വം വായിക്കുകയാണെങ്കിൽ ഈ കൃതി നമ്മെ നന്നാക്കും എന്നുള്ളതിനു രണ്ടു പക്ഷമില്ല. അത് എന്തുകൊണ്ടാണ്? ഈ ഗ്രന്ഥത്തിനു വിഷയമായ ആ ചെറിയ വലിയ മനുഷ്യന്റെ അകളങ്കമായ ഹൃദയവും ഉൗന്നുകോലിന്റെ ആവശ്യമില്ലാത്ത വ്യക്തി മാഹാത്മ്യവും കൊണ്ടുതന്നെ. നമ്മെയെല്ലാം കീഴടക്കിക്കളയുന്ന, നിശ്ശബ്ദരാക്കുന്ന, എന്തോ ദിവ്യമായ ചൈതന്യവിശേഷം ആ ഹൃദയത്തിലുണ്ടായിരുന്നു. അങ്ങോട്ടടുത്താൽ, ആ ചൈതന്യത്തിന്റെ, ആ സ്നേഹത്തിന്റെ, മാന്ത്രികമായ സ്വാധീനം നമ്മെ നന്നാക്കാതെ വിടില്ല. ആ ചൈതന്യവും സ്നേഹവും സ്വാംശീകരിക്കാനും, ആ വെളിച്ചം, തിരിച്ച് ആത്മാവിഷ്ക്കാരരൂപത്തിൽ, ഈ ഗ്രന്ഥത്തിൽ പ്രസരിപ്പിക്കാനും കഴിഞ്ഞുവെന്നുള്ളതാണ്, പരമേശ്വരൻ നായരുടെ നേട്ടം. ഗൗരവബുദ്ധിയോടെ ഈ കൃതി കൈയിലെടുക്കുന്ന നമ്മൾക്ക്, വായന പൂർത്തിയാവുമ്പോൾ, ആ വെളിച്ചത്തിന്റെ

പോലവ രശ്മികൾ നമ്മെയാകെ മാററിയെടുത്തതായി അനു ഭവപ്പെടുന്നു. അങ്ങനെയാണ് ഈ കൃതി ഇതിന്റെ സന്ദേശം അനുവാചക ഹൃദയങ്ങളിൽ പ്രതിഷ്ഠിക്കുന്നത്.

ശ്രീ. പരമേശ്വരൻ നായരുടെ 'സി. വി. രാമൻപിള്ള', 'സാഹിത്യ പഞ്ചാനനൻ' എന്നീ രണ്ടു കൃതികളേയുംപററി പ്രൊഫ: എസ്. ഗുപ്തൻ നായർ ഇങ്ങനെ പറഞ്ഞു കാണുന്നു. "കഥാപുരുഷൻമാരുടെ ചിത്തവൃത്തികളുമായി താദാത്മ്യം പ്രാപിക്കൽ അതാണു പരമേശ്വരൻ നായരുടെ പ്രത്യേക മേൻമ. ഇംഗ്ലണ്ടിൽ ഇന്നു ജീവിച്ചിരിക്കുന്ന ജീവചരിത്രകാരൻമാരിൽ പ്രമുഖനായ ഹെസ്കത്ത് പിയേഴ്സനിൽ ഈ ഗുണം സമൃദ്ധമായി കാണാം. ഷായെപ്പററി എഴുതുമ്പോൾ ഷായുടെ ശൈലി; ഓസ്ക്കാർ വൈൽഡിനെ പ്പററി എഴുതുമ്പോൾ ഓസ്ക്കാർ വൈൽഡിന്റെ ശൈലി; ആ കഥാപുരുഷൻമാർ തന്നെ സംസാരിക്കുന്നതുപോലെ നമുക്കനുഭവപ്പെടുന്നു. പരമേശ്വരൻ നായരുടെ രണ്ടു പുസ്തകങ്ങൾക്കും ('സാഹിത്യപഞ്ചാനനൻ', 'സി. വി. രാമൻപിള്ള') ഈ ഗുണം ഏറെക്കുറെയുണ്ട്."[1] 'സി. വി. രാമൻപിള്ള' എന്ന ഗ്രന്ഥത്തിന്റെ ആരംഭം കാണുമ്പോൾ, അത്, സി. വി. യുടെ ഏതെങ്കിലുമൊരു ചരിത്രാഖ്യായിക യുടെ തുടക്കമല്ലെന്നു വിശ്വസിക്കുവാൻ സാധിക്കുകയില്ല.

ശ്രീ. എൻ. ബാലകൃഷ്ണൻ നായരുടെ പ്രധാന ജീവ ചരിത്രകൃതികൾ 'രാജാരവിവർമ്മ', 'ശ്രീ. സ്വാതിതിരു നാൾ', 'സ്വരാജ്യാഭിമാനി' എന്നിവയാണ്. ഇവയിൽ ആദ്യ ത്തെ രണ്ടു കൃതികളിലും, ആ കലാകാരൻമാരുടെ സംഭാവന കളെ, സാങ്കേതികമായ ഒരു കാഴ്ചപ്പാടിലൂടെ നോക്കിക്കാ ണാതെ, അതിലേയ്ക്കു വഴിയൊരുക്കിയ മാനുഷിക പരിതഃ സ്ഥിതികളെ ആവിഷ്ക്കരിക്കാനാണു ഗ്രന്ഥകാരൻ ശ്രമി ച്ചിട്ടുള്ളത്. മൂന്നാമത്തെ ഗ്രന്ഥം, മലയാളനാടിന്റെ സ്വാ

---

1 ലാലാജി ഗ്രന്ഥശാലാ രജതജൂബിലി – 'സാഹിത്യോപ ഹാരം'–1955.

തന്ത്ര്യത്തിനുവേണ്ടി ഐതിഹാസികമായ ഒരു സമരം നടത്തി വീരമൃത്യു പ്രാപിച്ച വേലുത്തമ്പിയുടെ സമുജ്ജ്വലമായ ജീവിതമാണ്.

'കേരളവർമ്മദേവൻ' എന്ന പേരിൽ ശ്രീ. എം. ആർ. ബാലകൃഷ്ണവാര്യർ എഴുതിയ ഗ്രന്ഥം, ഒരു കാലഘട്ടത്തിൽ മുഴുവൻ മലയാള സാഹിത്യത്തിലെ അധിനായകസ്ഥാനം വഹിച്ചിരുന്ന കേരളവർമ്മ വലിയകോയിത്തമ്പുരാനെക്കുറിച്ചുള്ളതാണ്. ഗ്രന്ഥകർത്താവിന്റെ സമീപനരീതി എന്താണെന്ന് അദ്ദേഹത്തിന്റെ വാക്കുകളിൽ നിന്നുതന്നെ കേൾക്കാം: "ഇംഗ്ലീഷ് മെൻ ഓഫ് ലെറ്റേഴ്സ്" എന്ന ഗ്രന്ഥാവലിയുടെ തോതുപിടിച്ച്, കേരളവർമ്മയുടെ ജീവിതചരിത്രം എഴുതണമെന്ന് ആഗ്രഹിച്ചതിന്റെ ഫലമാണ് പ്രസ്തുത ഗ്രന്ഥം. കൃതികളുടെ നിരൂപണത്തേക്കാൾ ജീവിത സംഭവങ്ങളുടെ കഥനത്തിനു പ്രാധാന്യം നൽകിയിട്ടുണ്ട്." 1939-ലാണ് ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയത്; അന്നുതന്നെ ജീവചരിത്ര രചനയിലുള്ള നവീനമായ കാഴ്ചപ്പാടു വാര്യർ മനസ്സിലാക്കിയിരുന്നു.

ചരിത്രാംശം, കലാത്മകത, വിമർശം (ജീവിത വിമർശം)—ഈ മൂന്നു ധാരകളിലൂടെ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ ജീവിതം ആഖ്യാനം ചെയ്തിരിക്കയാണ്, ശ്രീ. കെ. ഭാസ്കരപിള്ളയുടെ 'സ്വദേശാഭിമാനി'യിൽ. രാമകൃഷ്ണപിള്ളയുടെ ആദർശധീരതയും മഹാമനസ്ക്കതയും ധിഷണാശക്തിയും രമ്യമായി ആവിഷ്ക്കരിക്കുന്നതോടൊപ്പംതന്നെ, അദ്ദേഹത്തിന്റെ ദൗർബല്യങ്ങൾ വരച്ചിടാനും ഗ്രന്ഥകാരൻ മറന്നിട്ടില്ല.

ശ്രീ. പി. ശ്രീധരൻപിള്ളയുടെ 'ഏ. ബാലകൃഷ്ണപിള്ള' എന്ന കൃതി, 'കേസരി ബാലകൃഷ്ണപിള്ള'യെപ്പററിയുള്ളതാണ്. കഥാപുരുഷനെ നേരിട്ടറിയുകയും അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യം വേണ്ടതുപോലെ മനസ്സിലാക്കുകയും ചെയ്തിട്ടുള്ള ആളായതുകൊണ്ട്, കേസരി

യുടെ ആന്തരപ്രപഞ്ചത്തിലേയ്ക്കു വെളിച്ചംവീശാൻ ഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ട്.

യുക്തിവാദിയും നിരീശ്വരവിശ്വാസിയുമായ നരേന്ദ്രൻ ശ്രീരാമകൃഷ്ണപരമഹംസന്റെ ദിവ്യസാന്നിധ്യം കൊണ്ട് എങ്ങനെ അദ്ധ്യാത്മവാദിയായ വിവേകാനന്ദനായി മാറിയെന്നും ഈ ആസ്തിക്യം അദ്ദേഹത്തിന്റെ ജീവിതത്തെയും അതുവഴി ഭാരതത്തിന്റെ സാമൂഹ്യ ജീവിതത്തെയും എങ്ങനെ രൂപാന്തരപ്പെടുത്തി എന്നുമാണ് ഡോ എ. ജി. കൃഷ്ണവാര്യർ 'വിവേകാനന്ദൻ' എന്ന ഗ്രന്ഥത്തിലൂടെ നമുക്കു കാണിച്ചു തരുന്നത്. പല ഭാഗങ്ങളിലും നല്ലൊരു മനഃശാസ്ത്ര വിദഗ്ദ്ധന്റെ സമീപനമാണ്, ഗ്രന്ഥകാരൻ കൈക്കൊണ്ടിട്ടുള്ളത്.

'നവഭാരത ശില്പികൾ' എന്ന ബൃഹത്തും മഹത്തുമായ ഗ്രന്ഥം ഏതാനും വർഷങ്ങൾക്കുമുമ്പ്, മാതൃഭൂമി ആഴ്ചപ്പതിപ്പിലൂടെ ഖണ്ഡശഃ പ്രസിദ്ധീകരിച്ചതാണ്. ആധുനിക ഭാരതത്തെ രൂപപ്പെടുത്തിയ മഹാരഥൻമാരുടെ ജീവിതാഖ്യാനമാണ് ഇതിൽ സാധിച്ചിരിക്കുന്നത്. അവരിലധികംപേരും ഇൻഡ്യൻ സ്വാതന്ത്ര്യ സമരത്തിലെ പോരാളികളും നമ്മുടെ രാഷ്ട്രീയ സാമൂഹ്യ സാംസ്ക്കാരിക മണ്ഡലങ്ങളിൽ ചലനങ്ങൾ സൃഷ്ടിച്ചവരുമാണ്. ഈ രാജ്യശില്പികളുടെ ജീവിതത്തെക്കുറിച്ചുള്ള ഒരു ആധികാരികഗ്രന്ഥം ഇൻഡ്യയ്ക്ക് എന്നെന്നേയ്ക്കുമുള്ള ഒരു ആവശ്യമാണ്. ഇന്നത്തെ ഇൻഡ്യയെ സംബന്ധിച്ച് ഇതു കൂടുതൽ പ്രസക്തവുമാണ്. ആ കൃത്യം പ്രശംസാർഹമായ വിധത്തിൽ നിർവ്വഹിച്ച ശ്രീ. കെ. പി. കേശവമേനോൻ, അനുവാചകരുടെ എക്കാലത്തേയ്ക്കുമുള്ള നന്ദിയേയും സമാദരത്തേയും നേടിയിരിക്കുന്നു.

ശ്രീ. കേശവമേനോന്റെ ഈ ജീവചരിത്ര ഗ്രന്ഥത്തിനുള്ള ഒരു സവിശേഷത, ഇത്, മിക്കവാറും ആത്മകഥാഗന്ധം കലർന്ന, ഒന്നാണെന്നുള്ളതാണ്. ഈ പരമ്പര

യിലെ ഭൂരിഭാഗം കഥാപുരുഷൻമാരും അദ്ദേഹത്തിനു നേരിട്ടറിയാവുന്നവരാണ്. രാഷ്ട്രത്തിൻെറ വിധിനിർണ്ണായകങ്ങളായ ദിവസങ്ങൾ അവരിൽ പലരോടുമൊത്ത് അദ്ദേഹം കഴിച്ചു കൂട്ടിയിട്ടുണ്ട്. അതിനാൽ ആ കാലഘട്ടത്തേയ്ക്ക് ആ വ്യക്തികളെയും, കരടില്ലാത്ത രൂപത്തിൽ, നമ്മുടെ കണ്ണുകൾക്കു മുമ്പിൽ ഒരു ചലച്ചിത്രത്തിലെന്നതുപോലെ പ്രത്യക്ഷപ്പെടുത്തിത്തരാൻ അദ്ദേഹത്തിനു സാധിച്ചിരിക്കുന്നു.

ഇതേ പ്രത്യേകതകൾ തന്നെയാണ് 'രാഷ്ട്രപിതാവ്,' 'ജവഹർലാൽ നെഹ്റു' എന്നീ ജീവചരിത്രങ്ങളിലും കാണുന്നത്. അതുകൊണ്ടായിരിക്കാം ശ്രീ. കേശവമേനോൻെറ വാക്കുകളിലൂടെ നാം കാണുന്ന മോഹൻദാസിനും ജവാഹറിനും, ഇതുവരെ കണ്ട, എല്ലാ ചിത്രങ്ങളിൽനിന്നും വ്യതിരിക്തമായി ഒരു നവോൻമേഷവും ചൈതന്യവും അനുഭവപ്പെടുന്നത്.

ശ്രീമതി അയിഷാ ഗോപാലകൃഷ്ണൻെറ 'എബ്രഹാം ലിങ്കൻ' മലയാളത്തിലിതുവരെ പ്രസിദ്ധീകരിച്ചിട്ടുള്ള, ലിങ്കൻെറ ജീവചരിത്രങ്ങളിൽ ഏററവും മികച്ചവയിലൊന്നാണ്. കാമുകൻ, ഭർത്താവ്, സുഹൃത്ത്—ഈ മൂന്നു മുഖങ്ങളിൽ പ്രത്യക്ഷപ്പെടുന്ന ലിങ്കനിലെ മനുഷ്യനെ എല്ലാ ദൗർബ്ബല്യങ്ങളോടുംകൂടി കാണാനുള്ള ഒരു ശ്രമമാണ് ഈ ഗ്രന്ഥം. അതേസമയം, അദ്ദേഹത്തിൻെറ മഹത്വത്തിൻെറ ചെറിയൊരംശംപോലും പോറലേല്ക്കാതെ നില്ക്കുകയും ചെയ്യുന്നു.

'ഷൈപററ്സർ', 'ഗോയ്ഥേ' എന്നീ കൃതികളിലൂടെ ശ്രീ. ഇ. എം. ജെ. വെണ്ണിയൂർ, വിഭിന്നങ്ങളായ രണ്ടു രംഗങ്ങളിൽ പ്രവർത്തിച്ചു യശശ്ശരീരൻമാരായിത്തീർന്ന രണ്ടു പുരുഷൻമാരെ അവതരിപ്പിക്കുന്നു. രണ്ടുപേരുടേയും മാനുഷിക വശങ്ങൾക്ക് ഈ ഗ്രന്ഥങ്ങളിൽ വലിയ സ്ഥാനം ലഭിച്ചിട്ടുണ്ട്.

ശ്രീ. പി. അനന്തൻപിള്ളയുടെ 'കേരളപാണിനി', ഏ. ആർ. തമ്പുരാനെപ്പററിയുള്ളതാണ്. അദ്ദേഹത്തിൻെറ പ്രിയശിഷ്യനും വളരെക്കാലത്തെ പരിചയംകൊണ്ട് അദ്ദേഹത്തെ ശരിക്കു മനസ്സിലാക്കിയ വ്യക്തിയുമാണ് ഗ്രന്ഥകാരൻ. ആ മെച്ചം ഈ കൃതിക്കുണ്ട്. ജീവിത സംഭവങ്ങൾക്കാണ് ഇതിൽ പ്രാധാന്യം ലഭിച്ചിട്ടുള്ളത്.

ആയിരത്തിനുറു പേജിനടുത്തു വരുന്ന ബൃഹത്തായ ഒരു ജീവിത ഗ്രന്ഥമാണ്, ശ്രീമതി എം. ഭാഗീരഥിയമ്മ തമ്പുരാനും ശ്രീ. രാഘവവർമ്മരാജയും ചേർന്നു രചിച്ച 'ഏ. ആർ. രാജരാജവർമ്മ'. ചരിത്രസാമഗ്രികളിത്രയധികമുള്ളതും ഒരേയൊരു ചരിത്രപുരുഷനെപ്പററിത്തന്നെ മൂന്നു വാല്യങ്ങളായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുമായ മറെറാരു ഗ്രന്ഥം മലയാളത്തിലുണ്ടെന്നു തോന്നുന്നില്ല. കഥാപുരുഷൻെറ വിനോദയാത്രകൾ, സംഗീതമേളകൾ, കായിക വിനോദങ്ങൾ, വെടിപറച്ചിലുകൾ, ഗൃഹസദസ്സുകൾ, സാഹിത്യചർച്ചകൾ ഇവയെല്ലാം നിത്യജീവിതത്തിലെങ്ങനെ ഇണങ്ങിച്ചേരുന്നുവെന്നു ഭംഗിയായി ഗ്രന്ഥകർത്താക്കൾ വിവരിക്കുന്നുണ്ട്.

'ചന്തുമേനോൻ—ഒരു പഠനം' എന്ന ഗ്രന്ഥത്തിലൂടെ ശ്രീ. പി. കെ. ബാലകൃഷ്ണൻ, പ്രതിഭാശാലിയായ ആ ആഖ്യായികാകാരൻെറ അസാധാരണ സ്വഭാവങ്ങളിലേയ്ക്കു കടന്നുചെല്ലുവാനാണു ശ്രമിച്ചിട്ടുള്ളത്. സൂരിനമ്പൂതിരിപ്പാട്, വൈത്തിപ്പട്ടർ മുതലായ അവിസ്മരണീയരായ കഥാപാത്രങ്ങളെ സൃഷ്ടിച്ച ആ 'വലിയ മനുഷ്യനി'ലെ 'സ്വയം കഥാപാത്രാത്മകത' കണ്ടെത്താനാണ് ഗ്രന്ഥകാരൻെറ ശ്രമം. ഒരു ഉദാഹരണം നോക്കുക: "അസാധാരണനും രസികനും കുടവയറനുമായ ഈ മനുഷ്യൻെറ ബാല്യകാലം എങ്ങനെയിരുന്നുവെന്നു വെറുതെ വിഭാവനം ചെയ്യാൻ തോന്നിപ്പോകും. അതിനെപ്പററി ആരും ഒന്നും എഴുതിക്കണ്ടിട്ടില്ല, ചോദിക്കാൻ അച്ഛൻപോലുമില്ലാതിരുന്ന അക്കാലത്ത് ഗുരുത്വക്കേടുകൾ കുറെയേറെ ചെയ്തുകാണണം." കഥാപുരുഷൻെറ വ്യക്തിജീവിതത്തിലെ അസാധാരണങ്ങളായ

പല സംഭവങ്ങളും ഗ്രന്ഥകാരൻ പകർത്തുമ്പോൾ, ആ സംഭവങ്ങളുടെ രസികതയാണോ, അതോ അതു കഥാ രൂപത്തിലവതരിപ്പിക്കുന്ന ഗ്രന്ഥകാരന്റെ ഹൃദ്യമായ ശൈലിയുടെ പ്രത്യേകതയാണോ ആ ഭാഗം ആസ്വാദ്യമാക്കിയിരിക്കുന്നത് എന്ന് നാം സംശയിച്ചുപോകും.

ഡോ: കെ. എം. ജോർജ്ജിന്റെ 'സാധു കൊച്ചുഞ്ഞ്' ത്യാഗംകൊണ്ടും സ്വന്തം ജീവിതത്തിൽ പരിപാലിച്ച കർശനമായ ആത്മനിയന്ത്രണംകൊണ്ടും സമൂഹത്തിനു സംഭാവനകളർപ്പിക്കാൻ കഴിഞ്ഞ ഒരു മനുഷ്യന്റെ ജീവിതാഖ്യാനമാണ്. മനശ്ശാസ്ത്രപരമായ ഒരു സമീപനമാണ് ഗ്രന്ഥകാരൻ കൈക്കൊണ്ടിട്ടുള്ളത്.

“വ്യാഴവട്ടസ്മരണകളി”ലൂടെ ശ്രീമതി. ബി. കല്യാണിയമ്മ ധീരവും കരുണാർദ്രവുമായ ഒരു മഹത്തായ ജീവിതത്തെ തിരശ്ശീലമാററി കാണിച്ചുതരുന്നു. ഒരു ദുരന്ത കഥയുടെ ഭാവ തീവ്രതയുൾക്കൊള്ളുന്ന ഈ കൃതി മലയാളത്തിലെ ആദ്യകാല ജീവചരിത്രങ്ങളിലൊന്നാണ് എന്നല്ല നവീന സ്വഭാവങ്ങളുള്ള ജീവചരിത്രങ്ങളിൽ ആദ്യത്തെതാണു താനും. പക്ഷേ ഈ പ്രാചീനത കാലത്തിന്റെ കാര്യത്തിൽ മാത്രമാണ്. കലാപരമായ സൗഷ്ഠവത്തിന്റെ അംശത്തിൽ, സമീപകാലത്തുണ്ടായിട്ടുള്ള ജീവചരിത്രങ്ങൾക്ക് ഒപ്പംതന്നെയാണ് ഇതിന്റെ നില. ഇതിനുള്ള കാരണമെന്താണെന്നന്വേഷിക്കാം:

ഒന്നാമതായി, ആത്മകഥാംശം കലർന്ന ഒരു ജീവചരിത്രമാണത്. കഥാപുരുഷൻ ഗ്രന്ഥകർത്രിയുടെ ഭർത്താവായതിനാൽ, കഥാപുരുഷന്റെ ആഭ്യന്തരജീവിതത്തെ സംബന്ധിക്കുന്ന എല്ലാ കാര്യങ്ങളും ഗ്രന്ഥകർത്രിയെക്കൂടി ബാധിക്കുന്നതാണ്. അഥവാ, ഗ്രന്ഥകർത്രികൂടി ഇതിലെ അപ്രധാനമല്ലാത്ത ഒരു കഥാപാത്രമാണ്. രണ്ടാമതായി, ഇതിലെ പ്രതിപാദനരീതി ആധുനിക ചെറുകഥകളിലും നോവലുകളിലും കാണുന്ന “ബോധധാരാ രീതി” **(Stream of Consciousness)** യോട് അൽപമൊക്കെ സാദൃശ്യമുള്ള ഒരു ആഖ്യാനരീതി

ഇതിൽ കാണാം. ഗ്രന്ഥകർത്രി എന്ന ഏകകഥാപാത്രത്തെ കേന്ദ്രീകരിച്ചാണ് സംഭവങ്ങൾ ഉരുത്തിരിയുന്നത്. രാമകൃഷ്ണപിള്ളയാണ് ഇതിലെ പ്രധാന കഥാപാത്രവും. പ്രതിപാദ്യപുരുഷനുമെങ്കിലും, അദ്ദേഹത്തിനുപോലും തിളക്കം കിട്ടുന്നത്, കല്യാണിയമ്മ കാണുമ്പോളാണ്. ഗ്രന്ഥകർത്രിയുടെ ഓർമ്മയിൽക്കൂടിയും അനുഭവങ്ങളിൽകൂടിയും (ആ അനുഭവങ്ങളും ഓർമ്മയിലൂടെയാണ് ആവിഷ്ക്കരിക്കപ്പെടുന്നത്) ആണു കഥ പുരോഗമിക്കുന്നത്. സൗകര്യത്തിനുവേണ്ടി നമുക്കിതിനെ "സ്മൃതിധാരാരീതി" എന്നു വിളിക്കാം. മൂന്നാമതായി, കലവറയില്ലാത്ത മനസ്സോടെ, സത്യസന്ധമായി, ഗ്രന്ഥകർത്രി സംഭവങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു. കഥാപുരുഷനെ ആദർശവൽക്കരിക്കാൻ അൽപംപോലും ശ്രമമില്ല; യാഥാർത്ഥ്യബോധം അവരെ കൈവെടിഞ്ഞിട്ടുമില്ല. 'മായംചേർക്കാത്ത' മനുഷ്യനെയാണ് നാം ഇതിലൂടെ കാണുന്നത്. അതിനാൽ, രാമകൃഷ്ണപിള്ളയുടേയും കല്യാണിയമ്മയുടേയും, ആകാശംപോലെ തുറന്നിട്ട മനസ്സുകൾ ഇതിൽ നമുക്കു വായിക്കാം. ചൂടുപിടിച്ചു പ്രേമലേഖനങ്ങളെഴുതിയതും, ഇൻറർമീഡിയററ് പരീക്ഷയ്ക്കു മൂന്നുപ്രാവശ്യം തോററതും തലയിണശ്ശീലപോലുള്ള ഷർട്ടു ധരിക്കയാൽ കൂട്ടുകാരുടെയിടയിൽ പരിഹാസ്യനായിത്തീർന്നതുമായ കഥകളെല്ലാം അവർ ആത്മാർത്ഥമായി ആഖ്യാനം ചെയ്തിരിക്കുന്നു.

നാലാമത്തെ കാരണം, മറെറാരവസരത്തിൽ സൂചിപ്പിച്ചതാണ്. ഇത് ആർദ്രമായ ദുഃഖത്തിൻെറ സ്വച്ഛന്ദമായ പ്രവാഹമാണ്. ഈ ദുഃഖം നമ്മെ കീഴടക്കുകയും നമ്മുടെ നേത്രങ്ങളെ സജലങ്ങളാക്കുകയും ചെയ്യുന്നു. പുസ്തകം അടച്ചുവയ്ക്കുന്നതോടെ, കനത്ത ഒരു നഷ്ടത്തെപ്പററിയുള്ള ബോധം നമുക്കുണ്ടാകുന്നു.

# 7

## "കുന്നുമേ കുന്നുമോത്പത്തി.................."

മലയാളത്തിലെ ആദ്യകാലത്തെ ജീവചരിത്രഗ്രന്ഥങ്ങൾ എങ്ങനെയുള്ളതാണെന്നു നാം കണ്ടു. അവയിലധികവും ചരിത്രവസ്തുതകൾക്കും ജീവിതഗന്ധിയല്ലാത്ത മററു വസ്തുതകൾക്കും പ്രാമാണ്യം നൽകിക്കൊണ്ടു രചിക്കപ്പെട്ടവയാണ്. ഉണ്ണുനീലി സന്ദേശത്തിൽ, ഉണ്ണുനീലിയുടെ ഗൃഹത്തിലുള്ള മച്ചിലെ പട്ടികക്കോലുകളുടെ കൃത്യമായ എണ്ണം വരെ കവി രേഖപ്പെടുത്തിയതുപോലെ, നമ്മുടെ പല ഗ്രന്ഥകാരൻമാരും അപ്രസക്തങ്ങളും ചിലപ്പോളൊക്കെ ശുഷ്കങ്ങളുമായ ചരിത്ര സാമഗ്രികളുടെ വിഴുപ്പുതുണികൾ തൂക്കിയിടുവാനുള്ള അയക്കോലായി ഈ സാഹിത്യശാഖയെ അധഃപതിപ്പിച്ചു. ഇത് അവർ മനഃപൂർവ്വം ചെയ്തതാവില്ല. ജീവചരിത്രരചനയുടെ ലക്ഷ്യത്തെപ്പററിയുള്ള തെററിദ്ധാരണകൾ കൊണ്ടുവന്ന പ്രമാദമാകാം. അനുവാചകന്, കഥാപുരുഷനെപ്പററി അറിവു നൽകുന്ന ഒരു കാററലോഗോ എൻസൈക്ലോപീഡിയ (വിജ്ഞാനകോശം) യോ ആയിരിക്കണം ജീവചരിത്രം എന്നേ അവർ ധരിച്ചിരുന്നുള്ളു. അപ്പോൾ ഒരുതരം 'വിജ്ഞാനവില്പന (Information mongering) യായിത്തീരുന്നു ജീവചരിത്രത്തിന്റെ ധർമ്മം. അനുവാചകന്റെ മനസ്സ്, വിജ്ഞാനശകലങ്ങൾ കുത്തിനിറയ്ക്കാനുള്ള ഒരു 'ടാബുലാരാസ' (Tabularasa—ശൂന്യഫലകം) അല്ലെന്നും അതിനപ്പുറം ചിലതെല്ലാം സാധിച്ചെടുക്കേണ്ട ഒരു ഖനിയാണെന്നും ഉള്ള വസ്തുത അവർ ഓർത്തിരിക്കയില്ല. കഥാപുരുഷന്റെ വ്യക്തിത്വത്തിലും വൈകാരികാനുഭൂതികളിലും ഊന്നിക്കൊണ്ടുള്ള ചിത്രീകരണത്തിലൂടെ അയാളുടെ ജീവിത സന്ദേശം അനായാസമായി അനുവാചക

നിലയ്ക്കു പകർന്നു കിട്ടികൊള്ളുമെന്നും അതിന്റെ പ്രതി
കരണങ്ങൾ മഹത്തരങ്ങളായിരിക്കുമെന്നും അവർ മനസ്സി
ലാക്കിയിരിക്കയില്ല.

എന്നാൽ നമ്മുടെ സാമൂഹ്യ മണ്ഡലങ്ങളിലടുത്തകാല
ത്തുണ്ടായ നവോത്ഥാനം—പ്രത്യേകിച്ചും മനഃശാസ്ത്ര
ത്തിന്റെ വളർച്ച—ഈ രംഗത്തു വലിയൊരു പരിവർത്തനം
തന്നെ സൃഷ്ടിച്ചു. അതിന്റെ ഫലമായിട്ടാണ് കഴിഞ്ഞ
അദ്ധ്യായത്തിൽ നാം കണ്ട, മേൻമയുള്ള കലാശില്പങ്ങൾ
ജീവചരിത്രപ്രസ്ഥാനത്തിലുണ്ടായത്. അവയും, അവയ്ക്കു
മുമ്പുള്ളവയുടെ സ്വാധീനത്തിൽനിന്നു മുഴുവൻ വിടുതി
നേടിയിരുന്നില്ല. ശുഷ്കങ്ങളായ ചരിത്ര സാമഗ്രികളുടെ
കളകൾ അവിടെയും കാണാം. മികച്ചു നിന്നിരുന്നത്, ഭാവ
ശില്പത്തിന്റെ സൗകുമാര്യമായിരുന്നതിനാൽ, അത്ര അ
റിഞ്ഞില്ലെന്നേയുള്ളൂ.

ഈ അദ്ധ്യായത്തിൽ അന്വേഷിക്കാൻ പോകുന്നത്,
ജീവചരിത്ര പ്രസ്ഥാനത്തിന് ആകെക്കൂടിവന്ന ആ വലിയ
രാസപരിണാമത്തിന്റെ സൗഭാഗ്യങ്ങൾ എന്തെല്ലാമെന്നാണ്.

കവിതയിലും, നാടകത്തിലും, ചെറുകഥയിലും, നോ
വലിലുമെല്ലാം അടുത്തകാലത്തുണ്ടായ ചലനങ്ങൾ ജീവചരി
ത്രശാഖയിലുമുണ്ടായി. ഇതു പുതിയ പുതിയ ഉഷസ്സു
കളുടെ പിറവിക്കു കാരണമായി.

ഇതെങ്ങനെ സംഭവിച്ചു? ജീവചരിത്രകാരൻ വിജ്ഞാ
നവില്പനക്കാരനല്ലെന്നും, കഥാപുരുഷന്റെ മാനസിക ജീ
വിതത്തിന്റെ നേർക്ക്—അതിന്റെ മാത്രം നേർക്ക്—തൂലിക
ഫോക്കസ്സു[1] ചെയ്യേണ്ടവനാണെന്നും ഇക്കാലത്തെ എഴു
ത്തുകാർ ആദ്യമായി മനസ്സിൽ കുറിച്ചിട്ടു. രണ്ടാമതായി,
ശാകുന്തളംപോലെയുള്ള ഉത്തമ സാഹിത്യകൃതികൾ പാരാ
യണം ചെയ്യുന്നതുകൊണ്ട് ഒരു പ്രത്യേക 'കാവ്യസംസ്
ക്കാരമുണ്ടാകുന്നതുപോലെ, ജീവചരിത്രങ്ങളും അത്തരത്തി

---

1 ഫോക്കസ്സു (Focus) ചെയ്യുക = കേന്ദ്രീകരിക്കുക.

ലൊരു 'അനുഭൂതി സംസ്ക്കാരം' ഉളവാക്കാനുതകണമെന്ന് അവർ മനസാ സിദ്ധാന്തിച്ചു. പരാമൃഷ്ട പുരുഷൻമാരുടെ ജീവിതത്തെ മററൊരാൾ എന്ന നിലയ്ക്കുവിട്ടു നിന്നല്ല, പിന്നേയോ, ഒന്നുകിൽ തന്നിൽകൂടി അല്ലെങ്കിൽ അവരുടെ വ്യക്തിത്വം ആവുന്നത്ര സ്വാംശീകരിച്ച മററൊരാൾ എന്ന നിലയ്ക്ക്, ആഖ്യാനം ചെയ്യുകയാണ് ഉത്തമമെന്ന് അവർ അടുത്തതായി മനസ്സിലാക്കി. നാലാമതായി, പാശ്ചാത്യ സാഹിത്യത്തിൽ സ്ട്രാച്ചിയും ബ്രാഡ്ഫോർഡും മൗർവായും ലുഡ്വിഗും എല്ലാം സാധിച്ചതെന്താണെന്ന് അവർ കണ്ടറിഞ്ഞു. അവസാനമായി, സത്യസന്ധതയും കറകളഞ്ഞ ആത്മാർത്ഥതയും യാഥാതഥ്യ പ്രതീതിയും അടിമുടി പരിപാലിക്കപ്പെടണം എന്ന് അവർ തീരുമാനിച്ചു. ഇതെല്ലാം ബോധപൂർവ്വമായി അവർ രേഖപ്പെടുത്തിവച്ചുവെന്നും പ്രയോഗിച്ചു കാണിച്ചുവെന്നുമല്ല ഇവിടെ അർത്ഥമാക്കുന്നത്. തങ്ങളുടെ പൂർവ്വസൂരികൾക്കു വന്ന പിഴകളെ, അവർ അപ്രഗ്രഥിച്ചിട്ടുപോലുമുണ്ടാവില്ല. പക്ഷേ, തങ്ങളെഴുതുന്ന ജീവചരിത്രങ്ങളുടെ മാർഗ്ഗം മേൽ കാണിച്ചവിധമായിരിക്കണമെന്ന വ്യക്തമായ ബോധം അവർക്കു മനസ്സിലുണ്ടായിരുന്നു.

അതിരിക്കട്ടെ. അങ്ങനെ നോക്കുമ്പോൾ, എത്ര കൃതികൾ ഈ മൂന്നാമത്തെ ഷെൽഫിൽ ഉൾപ്പെടുത്താനുണ്ടാവും? വിരലിലെണ്ണാൻ മാത്രം. അവ ഓരോന്നും നമുക്കു ചർച്ചയ്ക്കെടുക്കാം.

തന്റെ ഹ്രസ്വകാല ജീവിതത്തിനിടയിൽ സൂര്യൻ മുതൽ പരമാണുവരെയുള്ള നാനാവിഷയങ്ങളെപ്പററി ചിന്തിക്കുകയും, ചിന്തിച്ചതിൽ ചിലതെല്ലാം കടലാസ്സിൽ പകർത്തുകയും ചെയ്ത ശ്രീ. എം. പി. പോളിനെപ്പററി അദ്ദേഹത്തിന്റെ സഹധർമ്മിണി എഴുതിയ ഗ്രന്ഥമാണ് 'എം. പി. പോൾ' (സ്മരണകൾ). അദ്ദേഹത്തിന്റെ ചിന്തകൾ കൂടുതലും സാഹിത്യത്തെപ്പററിയായിരുന്നുവെന്നത്, നമ്മുടെ ഭാഗ്യംതന്നെ. വായിക്കുക, പിന്നേയും വായിക്കുക, വായി

ച്ചതിലേറെ ചിന്തിക്കുക, ആ ചിന്തകളിൽ ചിലതെല്ലാം കടലാ
സ്സിലേയ്ക്കാക്കുക—ഇങ്ങനെ മരണംവരെ ഒരു സാഹിത്യ
വിദ്യാർത്ഥിനിയായിരുന്നു ശ്രീ. പോൾ.

ഒരു ഭാവഗീതത്തിന്റെ സൗന്ദര്യമുള്ള പ്രസ്തുത ഗ്ര
ന്ഥം, ഒരേയിരുപ്പിനു വായിച്ചുതീരുന്ന—നമ്മുടെ വികാര
ങ്ങൾക്കു തീപിടിപ്പിക്കുന്ന—ഒരു മഹത്തായ സൃഷ്ടിയാണ്.

അടുത്തകാലത്തു മലയാളത്തിലിറങ്ങിയിട്ടുള്ള ഒരു ഒന്നാം
കിട നോവലിന്റെ ഓർമ്മയാണ് ഈ കൃതി പെട്ടെന്നു
മനസ്സിലുളവാക്കുക. ആ നോവൽ പുറത്തുവരുന്നതിന് എത്ര
യോകാലം മുമ്പുതന്നെ ഈ കൃതി പ്രസിദ്ധീകരിക്കപ്പെട്ടിരി
ക്കുന്നു! (അതിനാൽ ഈ ഗ്രന്ഥം ആ നോവലിനെ സ്വാധീ
നിച്ചിട്ടുണ്ടെന്നല്ല ഉദ്ദേശിക്കുന്നത്.) എന്നിട്ടും പ്രതിപാദനരീ
തിയിൽ അവ സാമ്യം പുലർത്തുന്നു. ആ ഒന്നാംകിട നോവ
ലിസ്റ്റ്, കഥാനായികയുടെ വിചാരങ്ങൾ തന്റെ മനസ്സി
ലേയ്ക്ക് ആവാഹിച്ചെടുത്ത് അവ സ്വച്ഛന്ദമായി പ്രവ
ഹിക്കാൻ അനുവാദം നൽകിയപ്പോൾ, ഒരു മേന്മയുള്ള കലാ
ശിൽപം പൂർത്തിയായി. ഇതിന് അദ്ദേഹത്തെ സഹായി
ച്ചത്, അബോധപൂർവ്വമായി കടന്നുകൂടിയ 'ബോധധാരാ
സങ്കേത'മാണ്. അതേ ബോധധാരാസങ്കേതംതന്നെയാണ് ശ്രീമ
തി പോളിന്റെ ഈ ജീവചരിത്ര ഗ്രന്ഥത്തിലുമുള്ളത്.
'സ്മരണകൾ' എന്നാണിതിനു പേരു കൊടുത്തിരിക്കുന്നതെ
ങ്കിലും, ശുദ്ധമായ സ്മരണകൾമാത്രമല്ല ഇത്. ബാഹ്യ
സംഭവങ്ങളുടെ നേർക്കുള്ള പ്രതികരണങ്ങൾ വിചാരരൂപ
ത്തിൽ പുറത്തുവരുന്നു; തിരിഞ്ഞ്, ചിലപ്പോൾ ആ വിചാര
ങ്ങളുടെ നേരേയും മനസ്സു പ്രതികരിക്കുന്നു. അവ പല
പ്പോഴും ഓർമ്മകളുടെ രൂപത്തിലായിരിക്കും. ഒരു ഉദാഹരണം
കാണിക്കാം. ഒരദ്ധ്യായത്തിന്റെ തുടക്കം ഇങ്ങനെയാണ്:

"ഇന്നു നവംബർ രണ്ടാംതീയതിയാണ്. ഈ ദിവസം
കത്തോലിക്കർ ഒരു പ്രത്യേക തരത്തിൽ ആചരിക്കുന്നു—മൺ
മറഞ്ഞുപോയിട്ടുള്ള ഇവരെപ്പററി ഓർത്ത് ഓരോരുത്തരു

ടേയും വിശ്വാസമനുസരിച്ച് പ്രാർത്ഥനകൾ നടത്തിയും പള്ളിയിൽ കർമ്മാദികൾ ചെയ്തും ദാനധർമ്മാദികൾ നടത്തിയും—അങ്ങനെയങ്ങനെ."

"പോളിൻെറ വേർപാടിനുശേഷം ഇതുപോലെയുള്ള ചില സന്ദർഭങ്ങൾ ഞാൻ ഉപയോഗപ്പെടുത്താതെ വിട്ടുകളഞ്ഞിട്ടുണ്ട്. മാനസികമായ ദൗർബ്ബല്യം കാരണം. എത്രനാളാണ് ഇങ്ങനെ കാത്തിരിക്കുക? ഇന്നു ഞാൻ എന്നെത്തന്നെയൊരുക്കി, തളരാത്ത മനസ്സുമായി പള്ളിയിലെയ്ക്കുപോയി. എല്ലാ കർമ്മങ്ങളിലും പങ്കുകൊണ്ടു. അവസാനച്ചടങ്ങു സെമിത്തേരിയിൽ പോകുന്നതായിരുന്നു. പലേടത്തും കണ്ടിട്ടുള്ളതുപോലെ ഭംഗിയുള്ള കുഴിമാടങ്ങളോ, അവയിൽത്തന്നെ വലുപ്പച്ചെറുപ്പങ്ങളോ, 'തെമ്മാടിക്കുഴി'യൊ ഒന്നുംതന്നെ അവിടെ കണ്ടില്ല. ഒന്നുമില്ലെങ്കിലും ഒരു തെമ്മാടിക്കുഴിയെങ്കിലും അവശ്യം വേണ്ടതായിരുന്നില്ലേ? ഒരു പക്ഷേ, ഇവിടെയുള്ളവർ എല്ലാവരും നല്ല മനുഷ്യരായിരിക്കും. അതെല്ലെങ്കിൽ ഈ മതിൽക്കെട്ടിൻെറ പുറത്തെങ്ങാനും അങ്ങനെ ഒരിടം ഉണ്ടായിരിക്കാം. നന്മയും തിന്മയും തമ്മിൽ കലരാതെ അതെങ്ങനെ വേർപെടുത്തിവച്ചുകാണണം."

"മണ്ണു മണ്ണോടുചേരുന്നതുപോലെ (ഇതൊരു വേദവാക്യമാണ്) മനുഷ്യൻ ഒന്നുചേർന്നു മണ്ണായികിടക്കുന്നു. ദഹിക്കാത്ത ചില അസ്ഥിഖണ്ഡങ്ങൾ മാത്രം അങ്ങിങ്ങായി തെളിഞ്ഞുകാണാം."

"ഈ കാഴ്ച എൻെറ മനസ്സിനെ പാടെ വേദനപ്പെടുത്തി. അങ്ങകലെ, നൂറുനൂററമ്പതുമൈലകലെ, കേരളത്തിൻെറ തലസ്ഥാന നഗരിയിലുള്ള ഒരു ശ്മശാനം. അവിടെ പെരുംപാവികൾക്കായി ഒഴിച്ചിടപ്പെട്ടിട്ടുള്ള ഒരു ഭാഗത്തു കരിങ്കല്ലുകൊണ്ടു ബലമായി കെട്ടിപ്പൊക്കിയ ഒരു കുഴിമാടം. അദ്ദേഹം അവിടെ അന്ത്യവിശ്രമംകൊള്ളുകയാണ്. ആ കുഴിമാടം ഒന്നു കാണുന്നതിന്, ഏതാനും പൂക്കൾ അതിൻമേൽ

വയ്ക്കുന്നതിന്, സ്വൈരമായി ഒന്നു പൊട്ടിക്കരയുന്നതിന്,
എൻെറ മനസ്സു വെമ്പൽപൂണ്ടു."

ഈ കൃതിയ്ക്ക് നോവലിനോടുള്ള മാറെറാരു സാദൃശ്യം
അധ്യായങ്ങളുടെ ഹ്രസ്വതയിലാണ്. വളരെ ദീർഘങ്ങളായ
അധ്യായങ്ങൾ ഒന്നുംതന്നെയില്ല ഈ ഗ്രന്ഥത്തിൽ. ചില
അധ്യായങ്ങൾ കഷ്ടിച്ച് ഒരു പേജോളംവരും. ചിലത് ഒരേ
യൊരു ഖണ്ഡികമാത്രം. തുടർന്ന് അടുത്ത അധ്യായത്തിൻെറ
ശീർഷകം കാണുമ്പോൾ വായനക്കാരൻ ശ്വാസം മുകളിലേ
യ്ക്കാക്കി ഒററ വീർപ്പിന് ഇതുവായിച്ചുതീരുന്നു. പക്ഷേ,
ഏതാനും വാക്യങ്ങളിൽ, ഏതാനും പേജുകളിലായി നിബ
ന്ധിച്ചിട്ടുള്ള ഈ ശിൽപ്പം വലിയൊരു ജീവിതത്തിൻെറ പ്ര
തീതി അനുവാചകനിലുണ്ടാക്കുന്നു. കാച്ചിക്കുറുക്കിയെടുത്ത
പദങ്ങൾകൊണ്ട്, ഏതാനും സൂചനകൾകൊണ്ട്, ചില കോ
റലുകൾകൊണ്ട് ഒരു മഹാസാഗരത്തെ പ്രതിബിംബിപ്പിക്കാൻ
ഗ്രന്ഥകർത്രിക്കു കഴിഞ്ഞിരിക്കുന്നു.

മേൽപ്പറഞ്ഞതെല്ലാം അവതരണരീതിയെ സംബന്ധിച്ച
കാര്യങ്ങളാണ്. എന്നാൽ ആരംഭം മുതൽ അവസാനംവരെ
വ്യാപിച്ചുനിൽക്കുന്ന ശോകാത്മകതയുടെ സംഗീതമാണ്
ഈ കൃതിയുടെ ഏററവും വലിയ മേൻമ. കുടുംബനാഥനും,
രക്ഷകർത്താവും, ഭർത്താവും, കൂട്ടുകാരനും, കാമുകനും,
പലപ്പോഴും 'ഓമനപ്പുത്രനും' ആയിരുന്ന ആ മഹാഭാഗൻെറ
വേർപാട് ഗ്രന്ഥകർത്രിയിലുണ്ടാക്കിയ ദുഃഖത്തിൻെറ വ്യാ
മുഗ്ദ്ധതയിൽനിന്നും, മുകുളം പുഷ്പമായതുപോലെ,
അത്രയും സ്വാഭാവികമായി നുരഞ്ഞുപൊങ്ങിയതാണ് ഈ
സംഗീതം. ഈ സംഗീതത്തിൻെറ താളാത്മകതയാണ് അനു
വാചകൻെറ ഞരമ്പുകളെ ത്രസിപ്പിച്ചുകൊണ്ട്, വീണ്ടും വീ
ണ്ടും ഈ കൃതി വായിക്കാൻ പ്രേരണ നൽകുന്നശക്തി. മുക
ളിൽപറഞ്ഞ പ്രതിപാദനരീതി അത്തരത്തിലാകാനും, ഒരു
പക്ഷേ, ഇതുതന്നെയാകാം കാരണം. ഈ കൃതി വായിച്ചു
തീരുന്നതോടേ ഈ ദുഃഖത്തിൻെറ മൂകത—മൂകതയുടെ സം

ഗീതം—നമ്മുടെ മനസ്സിലേയ്ക്ക് ഇഴഞ്ഞുകയറുന്നു; നാമ റിയാതെ നെടുവീർപ്പുകളുയരുന്നു.

ശ്രീ. പോളിന്റെ സാഹിത്യജീവിതത്തെയോ അധ്യാപന ജീവിതത്തെയോ വിലയിരുത്തിക്കാണാനുള്ള യാതൊരു ശ്രമവു മില്ല ഈ കൃതിയിൽ. അദ്ദേഹം ഇന്നും ജീവിച്ചിരിക്കുകയാ ണെങ്കിൽ, നമ്മൾ നേരിട്ടുകണ്ടാൽ കുറെദിവസം അടുത്തുപെ രുമാറിയാൽ എങ്ങനെയിരിക്കും, അതുപോലെയുണ്ട് ഈ കൃ തിയും. ആ മുഖത്തെ ഓരോ ചുളിവുകളും, ചിലപ്പോളുണ്ടാ കുന്ന ഗൗരവവും, ഫലിതം പറയാനോങ്ങിനിൽക്കുന്ന ചുണ്ടു കളും എല്ലാം കൺമുമ്പിൽ കാണുകയാണെന്നുതോന്നും. ഇ ങ്ങനെയുള്ള എത്രയോ വാങ്മയ ചിത്രങ്ങൾ !

ടോൾസ്റ്റോയ് സ്തയോവ്സ്കി, ചെക്കോവ്, ടാഗോർ, കുമാരനാശാൻ എന്നീ മഹാരഥൻമാരുടെ സാഹിത്യ ജീവിതവുമായി വളരെ അടുത്ത് പഴകുകയും അവരുടെ കൃതി കളിൽ വളരെക്കാലത്തോളം ഒരുതരം തപസ്സിരിക്കുകയും അ ങ്ങനെ അവരുടെ ആത്മസത്തയെ ഏറെക്കുറെ സ്വാംശീകരി ക്കുകയും ചെയ്തിട്ടുള്ള ഒരാളാണ് ശ്രീ. കെ. സുരേന്ദ്രൻ. അങ്ങനെയുള്ള ഒരാൾ ആ പ്രതിഭാശാലികളെ കഥാപുരുഷൻ മാരാക്കി ഒരു ജീവചരിത്ര ഗ്രന്ഥം രചിക്കാൻ തുടങ്ങുമ്പോൾ, അതുമിക്കവാറും ആത്മാവിഷ്ക്കാരത്തിനുള്ള ഒരു ഉപാധി കൂടിയായിത്തീരുന്നു. അഥവാ, അത് തന്റെകൂടി ഒരാവശ്യമാ യിത്തീരുന്നു.

'ടോൾസ്റ്റോയിയുടെ കഥ' എന്ന ഗ്രന്ഥത്തിൽ ആദ്യ കാലത്ത് ടോൾസ്റ്റോയിയിലുണ്ടായിരുന്ന അധീശതാബോ ധവും (Superiority Complex), ആത്മനിയന്ത്രണമില്ലായ്മ യും, അഹങ്കാരവും എല്ലാം ഗ്രന്ഥകാരൻ ചിത്രീകരിക്കുന്നു. പിൽക്കാലത്ത് അവയിൽ ഓരോന്നും അദ്ദേഹം എങ്ങനെ ഇല്ലാ താക്കുന്നുവെന്ന് തുടർന്നു പറയുന്നു. ടോൾസ്റ്റോയിയുടെ മനസ്സും ആ മനസ്സിന്റെ ഓരോ ചാഞ്ചാട്ടവും അതിന്റെ

ഉൽകൃഷ്ടതയും അപകൃഷ്ടതയും എല്ലാം ഒരു ഭൂതക്കണ്ണാടിയിലൂടെ എന്നപോലെ ഈ ഗ്രന്ഥത്തിൽ കാണാം.

ഡസ്തയേഡ്സ്ക്കിയുടെ ഒരു മാനസികാപഗ്രഥന നോവലിന്റെ ഭാവസൗന്ദര്യം ഏറെക്കുറെ ഈ കൃതിക്കുണ്ട്.

'കുമാരനാശാൻ' എന്ന കൃതി കുറെക്കൂടി പ്രൗഢമാണ്. ആശാന്റെ ജീവിതത്തിന്റെ സ്വാകാര്യമുറികൾ കാണിച്ചുതരുന്നതോടൊപ്പം, ആ മഹാത്മാവിന്റെ ബീജങ്ങൾ അന്വേഷിക്കാനുള്ള ഒരു ശ്രമത്തിലാണ് ഗ്രന്ഥകാരൻ. ഓരോ കൃതിയിലൂടെയും കവിയെ കണ്ടെത്തുക, അല്ലെങ്കിൽ കവിയുടെ അപ്പപ്പോഴത്തെ അനുഭവങ്ങൾ സൃഷ്ടിച്ച മാനസികാന്തരീക്ഷത്തിലൂടെ കവിതയിലേയ്ക്കു തീർത്ഥാടനം നടത്തുക— ഇതാണു സുരേന്ദ്രൻ അത്തരം ഭാഗങ്ങളിൽ കൈക്കൊണ്ടിരിക്കുന്ന മാർഗം. ഇങ്ങനെ ആശാന്റെ മിക്കവാറും നല്ല കൃതികളെല്ലാം ചർച്ചചെയ്യപ്പെടുന്നുണ്ട്. ഇതു സാധാരണ വായനക്കാർക്ക് അത്ര ഹൃദ്യമായെന്നു വരില്ല. കാരണം, ഒന്നാമതായി, അവർക്ക് ഈ കൃതികളുമായി അടുത്ത പരിചയം കാണില്ല. രണ്ടാമതായി, ഒരു ഗവേഷണത്തിന്റെ സ്വഭാവമാണിതിനുള്ളത്. എങ്കിലും, ഇത്തരമൊരു ശ്രമം ഇതിനുമുമ്പൊരു ജീവചരിത്രകർത്താവും ഇവിടെ സ്വീകരിച്ചിട്ടില്ല. ലിററററി ബയോഗ്രഫി (Literary Biography) എന്നാണ് സുരേന്ദ്രൻ ഈ കൃതിയെ വിളിക്കുന്നത്.

ആശാന്റെ വ്യക്തിവൈശിഷ്ട്യം ചിത്രീകരിക്കുന്ന അനേകം ഭാഗങ്ങൾ ഈ ഗ്രന്ഥത്തിലുണ്ട്. അവയിലൊന്നു മാത്രം ഉദ്ധരിക്കാം: "ആശാന്റെ ഉച്ചത്തിലുള്ള മുഴങ്ങുന്ന പൊട്ടിച്ചിരി സുഹൃത്തുക്കളുടേയും ബന്ധുക്കളുടേയും ഇടയിൽ പ്രസിദ്ധമായിരുന്നു. 'ഓ—വന്നല്ലോ, ചിരിയും ബഹളവുമായിട്ട്!' എന്ന് ആശാൻ ചെല്ലുമ്പോൾ ഭാനുമതിയമ്മയുടെ അമ്മ പറയുമായിരുന്നുവത്രേ. അത്രആത്മവിസ്മൃതിയോടെ, കുട്ടികളെപ്പോലെ ഹൃദയം തുറന്നു പൊട്ടിച്ചിരിക്കുമായിരുന്നു ആശാൻ."

ശ്രീ. എം. ടി. വാസുദേവൻനായരുടെ 'ഹെമിംഗ്വേ— ഒരു മുഖവുര' നാമുദ്ദേശിക്കുകയോ പ്രതീക്ഷിക്കുകയോ ചെയ്യുന്ന തരത്തിലുള്ള ഒരു ജീവചരിത്രഗ്രന്ഥമല്ല, കാരണം, വളരെ ചെറിയ ഈ പുസ്തകത്തിൽ ഹെമിംഗ്വേയുടെ സമഗ്രജീവിതം പ്രതിഫലിപ്പിക്കുക എളുപ്പമല്ല. ഗ്രന്ഥകാരന് അതിന് ഉദ്ദേശവുമില്ല. ഈ പുസ്തകത്തിന്റെ ആമുഖത്തിൽ അദ്ദേഹം പറയുന്നതു കേൾക്കുക; "...............................ഹെമിംഗ്വേയുടെ കൃതികളും, പിന്നീട് അടുത്തകാലത്ത് 'ഹെമിംഗ്വേ എന്ന ഇതിഹാസ'ത്തെക്കുറിച്ചുള്ള കുറെ ഗ്രന്ഥങ്ങളും വായിച്ചപ്പോൾ ഹെമിംഗ്വേയെപ്പററി ഒരു പുസ്തകമെഴുതാൻ ആഗ്രഹം തോന്നിയിട്ടുണ്ട്. ജീവചരിത്രകാരനും നിരൂപകനുമല്ലാത്തതുകൊണ്ട് ഒരു മുഖവുരയിൽ ഇത് അവസാനിപ്പിക്കുന്നു."

'സ്മിത്ത് ആൻറ് വെസ്സൺ' എന്ന പേരിൽ, ഹെമിംഗ്വേയുടെ കുടുംബത്തിൽ ഒരു റിവോൾവറുണ്ടായിരുന്നു. അമേരിക്കൻ ആഭ്യന്തരയുദ്ധത്തിൽ പങ്കെടുത്ത മുത്തച്ഛന്റെ ആയുധം. അതിനാൽ, ആ റിവോൾവർ തറവാടിന്റെ ഒരു ചരിത്ര സ്മാരകമായിരുന്നു. ഇല്ലിനോയ് സംസ്ഥാനത്തിലെ ഓക്പാർക്കിലുള്ള സ്വന്തം വീടിന്റെ മുകൾത്തട്ടിൽവച്ച് ഹെമിംഗ്വേയുടെ അച്ഛൻ (ഡോക്ടർ ക്ളാരൻസ് എഡ്വേർഡ് ഹെമിംഗ്വേ) ആ തോക്ക് ഉപയോഗിച്ച് ആത്മഹത്യ ചെയ്തു.

അന്ന് ഹെമിംഗ്വേ വീട്ടിലില്ലായിരുന്നു. അച്ഛന്റെ മരണവാർത്ത പത്രത്തിൽ കണ്ടപ്പോൾ, അദ്ദേഹം യാത്രയിലായിരുന്നു. പിന്നീട്, വീട്ടിലെത്തിയ അദ്ദേഹം സഹോദരനോടു പ്രത്യേകം പറഞ്ഞ് ആ റിവോൾവർ സൂക്ഷിച്ചുവച്ചു.

"മുപ്പത്തിമൂന്നു വർഷങ്ങൾക്കുശേഷം അതേ രംഗം ആവർത്തിക്കുകയാണ്"— ശ്രീ. എം. ടി. പറയുന്നു: "ഓക്പാർക്കിലെ പുൽമൈതാനത്തിലെ പഴയ വീട്ടിന്റെ മുകൾ

ത്തട്ടിൽ പൊട്ടിയ വെടിയുടെ മാറ്റൊലിയാണ് ലോകം മറ്റൊരിടത്ത് കേട്ടത്; ഇസാഹോവിലെ മലഞ്ചെരുവിൽ".

അതായത്, അച്ഛന്റെ ആ തോക്കുപയോഗിച്ചുള്ള ആത്മഹത്യതന്നെയാണ്, മകനും അതിന് പ്രേരണ നൽകിയതെന്നർത്ഥം. എന്തുകൊണ്ടാണിത്? ഉത്തരമില്ല. പ്രകൃതിസത്യങ്ങളുടെ ഈ നിഗൂഢാത്മകതയുടെ (Mystery) നാടകീയമായ ആഖ്യാനമാണ് ഈ കൃതിയുടെ സൗന്ദര്യത്തിന്റെ ന്യൂക്ലിയസ്സ്. ഇത് സംഭവങ്ങൾക്ക് പിരിമുറുക്കം നൽകുന്നു; അസാധാരണത്വം നൽകുന്നു. കേൾക്കാത്തഗാനം കൂടുതൽ മധുരമാകുന്നതുപോലെ, സുപ്തമായ ഏതോ സൗന്ദര്യത്തിന്റെ മഞ്ഞുതുള്ളികളണിഞ്ഞ വർണ്ണശാലകളിലേയ്ക്ക് ഇത് നമ്മെ കൂട്ടിക്കൊണ്ടുപോകുന്നു.

ഹെമിംഗ്വേ മരണത്തെ സ്വയംവരിച്ച ആ ദിനത്തെപ്പററി ഗ്രന്ഥകാരൻ പറയുന്നു:

"അടുത്ത പ്രഭാതം."

എല്ലാ പ്രഭാതത്തിലുമെന്നപോലെ അന്നും ഹെമിംഗ്വേ നേരത്തേ എഴുന്നേററു. പ്രഭാതങ്ങൾ അദ്ദേഹത്തിന് പ്രിയപ്പെട്ട അനുഭവങ്ങളായിരുന്നു. നനവുള്ള മണ്ണിന്റെയും വൃക്ഷങ്ങളുടേയും മണം എന്നും അദ്ദേഹം ആസ്വദിച്ചിരുന്നു. പ്രകൃതിയുടെമണം ആസ്വദിക്കാൻ ഘ്രാണശക്തിയുടെ തീക്ഷ്ണത നിലനിർത്താൻവേണ്ടി, ഒരിക്കലും പുകവലിച്ചിട്ടില്ലാത്ത ഹെമിംഗ്വേ, തന്റെ ആയുഷ്ക്കാലത്തിലെ എല്ലാ പ്രഭാതങ്ങളും കണ്ടിട്ടുണ്ടെന്ന് അവകാശപ്പെട്ടിരുന്നു.

മേരി ഉറങ്ങുകയായിരുന്നു. തന്റെ വിപുലമായ ആയുധശേഖരത്തിൽനിന്ന് ഉള്ളിൽ വെള്ളിപൂശിയ ഇരട്ടക്കുഴലുള്ള തോക്ക് പുറത്തെടുത്തു നിറച്ച് അദ്ദേഹം പുറത്തുകടന്നു. രണ്ടു കുഴലുകളും വായിൽചെലുത്തി കാഞ്ചിവലിച്ചു.

വെടിയൊച്ചകേട്ട് ഉറക്കമുണർന്നുവന്ന മേരികണ്ടത്, ശിരസ്സിന്റെ പകുതിയും ചിന്നിച്ചിതറിപ്പോയനിലയിൽ ഹെമിംഗ്വേ മരിച്ചുകിടക്കുന്നതാണ്."

"രണ്ടു കുഴലുകളും വായിൽചെലുത്തി കാഞ്ചിവലിച്ചു" എന്ന ആ വാക്യം ശ്രദ്ധിക്കുക. വെറും ഒരു വാക്യം മാത്രമാണത്. പക്ഷേ, അതിന് എന്തൊരു വ്യാപ്തി! ആ പ്രവൃത്തിയുടെ ചിത്രം അത് ഉളവാക്കുന്നു; കുഴലുകൾ വായിൽ ചെലുത്തുമ്പോഴത്തെ, മുഖത്തെ നിർഭീകതയുടേയും, അഥവാ വല്ല ദുർബ്ബലചിന്തകളും മനസ്സിൽനിന്നു പതഞ്ഞുവരാൻ തുടങ്ങുന്നുണ്ടെങ്കിൽ അവയെ അതിജീവിക്കാനുള്ള മനസ്സിന്റെ വിജിഗീഷുത സ്ഫുരിക്കുന്ന കണ്ണുകളിലെ തിളക്കത്തിന്റെയും സൂക്ഷ്മമായ പ്രതിബിംബം നമ്മുടെ മനസ്സിൽ വരച്ചിടുന്നു. കയ്പുള്ള ഒരു ഗുളിക വായിലിട്ട് അത് ഇറക്കിപ്പോകാൻ വെള്ളം കുടിക്കുന്നതുപോലെ അത്ര ലാഘവ ബുദ്ധിയോടേ മരണത്തെ നോക്കിക്കണ്ട ആ മനസ്സാന്നിധ്യം നമുക്ക് അനുഭവപ്പെടുത്തിത്തരുന്നു. ആ പ്രവൃത്തിയുടെ ശീഘ്രതയും ചടുലതയും സ്പഷ്ടമാക്കുന്നു.

ഇവിടെ ഒരാൾക്കുവേണമെങ്കിൽ എത്രയോ വാചാലനാകാം. പേജുകളോളം എഴുതിനിറയ്ക്കാം. പക്ഷേ, അതെല്ലാം ഗ്രന്ഥകാരൻ ഒററവാക്യത്തിൽ ഒതുക്കിനിറുത്തിയിരിക്കുകയാണ്. മഴയെ ഗർഭം ധരിച്ചു നിൽക്കുന്ന മേഘത്തെപ്പോലെയുള്ള വാക്കുകളും വാക്യങ്ങളും—എം. ടി. യുടെ ആഖ്യാനരീതിയുടെ മേൻമ അതാണ്. "പ്രകൃതിയുടെ മണം ആസ്വദിക്കാൻ ഘ്രാണശക്തിയുടെ തീക്ഷ്ണത".... എന്നു തുടങ്ങി "അവകാശപ്പെട്ടിരുന്നു" എന്ന് അവസാനിക്കുന്ന ആ വാക്യം നോക്കുക. കഥാപുരുഷന്റെ കൃത്യനിഷ്ഠ, അടിയുറച്ച ആത്മവിശ്വാസം, അസാധാരണമായ ചില സ്വഭാവ സവിശേഷതകൾ—ഇതെല്ലാം ഒരേയൊരു കോറൽകൊണ്ട്, വരകൊണ്ട് എഴുത്തുകാരൻ വെളിവാക്കിക്കഴിഞ്ഞു. കലയുടെ താക്കോൽ കൈവശമുള്ള ശ്രീ. വാസുദേവൻനായർക്ക് അത് അത്ര വലിയൊരു കാര്യമല്ല."

നമ്മുടെ മനസ്സിൽ, ഒരിക്കലും മരിക്കാത്ത മനുഷ്യനായി ഹെമിംഗ്‌വേയെ കുററിയടിച്ചിട്ടതിനുശേഷമേ ശ്രീ. വാസുദേവൻനായർ വിരമിക്കുന്നുള്ളു.

ശ്രീമതി റോസിതോമസ്സിന്റെ 'ഇവനെന്റെ പ്രിയ സി. ജെ.' എന്ന പുസ്തകം മൂന്നോ നാലോ വർഷങ്ങൾക്കുമുമ്പ്, മാതൃഭൂമി ആഴ്ചപ്പതിപ്പിലൂടെ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയതാണ്. സത്യത്തിൽ, മലയാളത്തിൽ, ഇത്രയും മികച്ച മറെറാരു ജീവചരിത്രഗ്രന്ഥം ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. അതിനുള്ള കാരണം, ഈ ജീവചരിത്ര ഗ്രന്ഥത്തിന്റെ രചനയിൽ താൻ സ്വീകരിച്ചിരിക്കുന്ന മാർഗത്തെപ്പററി ഗ്രന്ഥകർത്രി എഴുതിയിട്ടുള്ള പ്രസ്താവനയിൽ നിന്നു മനസ്സിലാക്കാം: "1969 ജനുവരി 8—അന്ന് ഞങ്ങളുടെ വിവാഹത്തിന്റെ പതിനെട്ടാം വാർഷികമായിരുന്നു. അന്നു രാത്രിയാണ് ഈ പുസ്തകമെഴുതണമെന്നുള്ള ഭൂതോദയമുണ്ടായത്.......................................................................................സി. ജെ. യിലെ പച്ചയായ മനുഷ്യൻ, രക്തത്തിൽ അലിഞ്ഞുചേർന്ന കലാവാസന, ആ കിറുക്കുകൾ, കഴിവുകൾ, ദുർബ്ബലതകൾ എല്ലാം തുറന്നെഴുതണം. പലപ്പോഴും, പലർക്കും വിചിത്രമായി തോന്നിപ്പിക്കുന്ന, പല സവിശേഷതകളും നിഴലിച്ചിരുന്ന ഒരു വ്യക്തിത്വമായിരുന്നു അത്. വൈരുദ്ധ്യങ്ങളുടെ കൂമ്പാരവും!"

ഏതായാലും, സി. ജെ. യെപ്പോലെ ഒരാളെ ഭർത്താവായും കഥാപുരുഷനായും ശ്രീമതി റോസിയ്ക്കു കിട്ടിയത്, മലയാളസാഹിത്യത്തിന്റെ ഭാഗ്യംതന്നെ.

ഈ ഗ്രന്ഥത്തിൽ നിന്ന്, സി. ജെ. യുടെ വ്യക്തിത്വം സ്ഫുരിക്കുന്ന ഏതെങ്കിലും ഭാഗങ്ങൾ ഉദ്ധരിക്കാൻ ശ്രമിക്കുമ്പോഴാണു ബുദ്ധിമുട്ട് അനുഭവപ്പെടുന്നത്. ഗ്രന്ഥത്തിന്റെ ആദ്യംമുതൽ അവസാനംവരെ ഉദ്ധരിക്കേണ്ടിവരും. എല്ലാം ഹൃദയഹാരിയായ ചിത്രങ്ങൾ. ഇപ്പറയുന്നത് അൽപവും അതിശയോക്തിയുടെ സ്വരത്തിലല്ല. ഒരു പക്ഷേ, ഇങ്ങനെ പറയാമെന്നുപോലും തോന്നുന്നു: ഈ ഗ്രന്ഥത്തെപ്പററിയുള്ള വിവരണം കേൾക്കുന്നതിനേക്കാൾ നല്ലത് ഒരു പരിവൃത്തിയെങ്കിലും സശ്രദ്ധം വായിച്ച് അനുഭവിച്ചറിയുക

എന്നതാണ്. നിങ്ങളുടെ മനസ്സു ശുദ്ധമല്ലെങ്കിൽ, അതു കഴുകിയെടുക്കാനുള്ള ഏററവും നല്ല ഉപായവുമായിരിക്കുമത്."

എങ്കിലും, ഗ്രന്ഥകർത്രിയുടെ പ്രതിപാദനരീതി സ്പഷ്ടമാക്കാൻ ഒരുദാഹരണം കാണിക്കാം. അവർ ആദ്യമായി സി. ജെ. യെ കണ്ട ചിത്രം വരച്ചിരിക്കുന്നതു നോക്കുക: "അസാധാരണമായി മെലിഞ്ഞ ദേഹപ്രകൃതി. സാധാരണ പൊക്കമുണ്ടെങ്കിലും ചെമ്മീൻെറ ആകൃതിയിൽതന്നെ ഇരിക്കണമെന്നു നിർബ്ബന്ധമുള്ളതുപോലെ തോന്നും നടപ്പിലും ഇരിപ്പിലുമൊക്കെ. അന്നത്തെ അദ്ധ്യാപകൻെറ സ്റെറലിൽ ഒരു ഷാൾ കഴുത്തിൽ വളച്ചിട്ടിരുന്നു. എനിക്കേററവും വിചിത്രമായിത്തോന്നിയത്, കവിളിലേയ്ക്ക് ഒലിച്ചിറങ്ങിയ കൃതാവാണ്. സാധാരണ, റൗഡികളുടെ കുത്തകയെന്നു വിചാരിച്ചിരുന്ന ആ കൃതാവ് സി. ജെ. യുടെ മുഖത്തു കണ്ടപ്പോൾ എനിക്കു ചിരിവന്നുപോയി. സാമാന്യം നീണ്ട് എഴുന്നു നിൽക്കുന്ന ചെവിക്കുചുററും രോമം എതിർത്തു നിൽക്കുന്നതു കണ്ടപ്പോൾ തോട്ടത്തിനുചുററും മൈലാഞ്ചി, ബോർഡറായിട്ടു നിൽക്കുന്ന ഓർമ്മ തോന്നി. ഒരു ചെറുപ്പക്കാരൻെറ പ്രസരിപ്പും സന്തോഷവും സി. ജെ. യുടെ മുഖത്തില്ലായിരുന്നുവെന്നത് എന്നെ ചിന്തിപ്പിച്ചിട്ടുണ്ട്. അന്നു മൂപ്പരെ 'എം. പി. പോൾസി'ലെ ഒരദ്ധ്യാപകനായി മാത്രം കണ്ടിരുന്ന കാലമായിരുന്നതുകൊണ്ട് ഈ വിഷാദാത്മകത്വത്തെക്കുറിച്ചു വളരെ കൂലങ്കഷമായി ഞാൻ തിരക്കിയില്ല."

സത്യത്തിൽ, ഈ കൃതി ദുഃഖംകൊണ്ടു സ്നിഗ്ദ്ധമായിത്തീർന്ന പ്രേമത്തിൻെറ ഒരു ഇതിഹാസമാണ്. ഇതൊരു വിലാപ കാവ്യമാകരുതെന്നും കണ്ണീരിൽ കുതിരാത്ത ആഖ്യാനമാകണമെന്നും ഗ്രന്ഥകർത്രി ഇച്ഛിച്ചിട്ടുണ്ടെങ്കിലും, അനുവാചകൻെറ കണ്ണുകൾ ഇതു നയിക്കുകതന്നെ ചെയ്യും. സി. ജെ. മരിച്ചിട്ടില്ലെന്നും അദ്ദേഹം തൻെറകൂടെ ഇപ്പോഴുമുണ്ടെന്നും വിശ്വസിക്കാനിഷ്ടപ്പെടുന്ന, അതു സ്ഥാപിച്ചു സമാധാനം കണ്ടെത്താൻ ആത്മാർത്ഥമായി ശ്രമിക്കുന്ന ഒരാ

ളുടെ സ്വരമാണ് ഈ ഗ്രന്ഥത്തിലുടനീളം. കൂടെയുണ്ടെന്ന ആ ഉത്തമ വിശ്വാസമാണ്, പണ്ടത്തെ 'കുസൃതികലർന്ന വാൽ സല്യത്തോടെ ആ കഥാപുരുഷനെ ചിത്രീകരിക്കാൻ കാര ണം. അഥവാ, അദ്ദേഹം ജീവിച്ചിരുന്നപ്പോൾ താൻ എങ്ങ നെ പെരുമാറിയിരുന്നുവോ, ആ പെരുമാററം ഒന്നുകൂടി ആ വർത്തിക്കാനുള്ള, പുനരാവിഷ്ക്കരിക്കാനുള്ള, ശ്രമമാണി വിടെ. ഒരുതരം ആത്മവിമോചനം തന്നെ. അതാണ് ഇവി ടത്തെ ദുഃഖത്തിൻെറ ശ്രേഷ്ഠത. ആ ദുഃഖം അനുവാച കൻെറ സഹതാപം കാംക്ഷിക്കുന്ന ഒന്നല്ല. പക്ഷേ, മേല്പ റഞ്ഞ ദുഃഖമില്ലാതെ ഈ കൃതി എഴുതാൻ സാധിക്കില്ല. ആ നല്ല മനുഷ്യൻെറ വേർപാടു കൊണ്ടുണ്ടായ ശൂന്യത—നഷ്ട ബോധം—അത്രയും ഗുരുതരമാണ്. അങ്ങനെ ഉദാത്തമായ തിനാൽ, ഈ ദുഃഖം വായനക്കാരനെ സ്വാധീനിച്ചു നിറു ത്തുകയും ചെയ്യുന്നു.

അതിരിക്കട്ടെ, നാം നാല് എഴുത്തുകാരുടെ അഞ്ചുകൃ തികൾ നോക്കിക്കണ്ടു. അവർ ജീവചരിത്ര പ്രസ്ഥാനത്തെ ആകർഷകമായ ഒരു സാഹിത്യരൂപമാക്കി മാററി; പലപ്പോഴും കവിതയോടടുപ്പിച്ചു. അഥവാ, ഈ കൃതികളുടെ രചനാ വേളയിൽ അവരുടെ ചേതനയെ "കാലത്തിൻെറ വിധാതാവാം കവിതൻ കൈകൾ തൊട്ടുവോ?"[1] എന്നും സംശയിക്കാം.

---

1 ഉദ്ധരണിയായി കൊടുത്തിരിക്കുന്ന കവിതാശകലം മഹാക വി ജി. യുടേതാണ്. 'ജീവനസംഗീതം' എന്ന കവിതാ സമാ ഹാരത്തിലെ 'നിഴലുകൾ നീളുന്നു' എന്ന കവിതയിൽ നിന്ന്.

# 8

## ആത്മകഥകൾ; തൂലികാചിത്രങ്ങൾ........

ജീവചരിത്രത്തോടു വളരെ ബന്ധപ്പെട്ടു കിടക്കുന്ന രണ്ടു സരണികളാണ് ആത്മകഥയും തൂലികാചിത്രങ്ങളും. പക്ഷേ, അവയെല്ലാം തമ്മിൽ, പല ഘടകങ്ങളിലും സാരമായ അന്തരമുണ്ട്. ജീവചരിത്രം എന്താണെന്ന് നാം കണ്ടു. ആത്മചരിത്രം അഥവാ ആത്മകഥയാകട്ടെ, ഒരു വ്യക്തി അയാളുടെതന്നെ ജീവിതം ആഖ്യാനം ചെയ്യുന്നരീതിയാണ്. ഡോ: ജോൺസന്, ജീവചരിത്രത്തെക്കാൾ കൂടുതൽ ഇഷ്ടം ആത്മകഥകളായിരുന്നു. അദ്ദേഹം അതിന് പറയുന്ന കാരണം ഇതാണ്: ഒരു ചരിത്രകാരന് ഒഴിച്ചുകൂടാൻവയ്യാത്ത ആദ്യത്തെ ധർമ്മമാണ് സത്യബോധം. ഇത് ആത്മകഥാകൃത്തിനുണ്ട്. എന്നാൽ, അത് ഗോപനം ചെയ്യാനുള്ള മനോഭാവവും ഈ സൗകര്യത്തോടൊപ്പംതന്നെയുണ്ടെന്നത് നിഷിദ്ധമല്ല. എങ്കിലും, ഇതരജീവിതങ്ങൾ ആവിഷ്ക്കരിക്കുമ്പോഴുണ്ടാകുന്ന നിഷ്പക്ഷത സ്വന്തം ജീവിതത്തിന്റെ ആവിഷ്ക്കരണത്തിലും ഉണ്ടാകുമെന്ന് നമുക്ക് പ്രതീക്ഷിക്കാം.” ആത്മകഥയ്ക്ക് ജീവചരിത്രത്തെ അപേക്ഷിച്ച് ഒരു നേട്ടമുണ്ടെന്നത്, തീർച്ചയാണ്. ചില അസാധാരണ മുഹൂർത്തങ്ങളിലുണ്ടാകുന്ന അസാധാരണ പെരുമാററങ്ങൾക്കു പ്രേരകമായ മനശ്ശാസ്ത്രപരമായ പ്രത്യേകതകൾ ജീവചരിത്രകാരനേക്കാൾ കൂടുതലായി അയാൾക്കറിയാമെന്നുള്ളതാണ് അത്.

‘സ്മരണകളെ’ ആത്മകഥയുടെ വിഭാഗത്തിൽ ചിലർ പെടുത്തികണ്ടിട്ടുണ്ട്. സ്വന്തം ജീവിതത്തെപ്പററിയുള്ള സ്മരണകളാണെങ്കിൽ, ഇത് ശരിതന്നെ. പക്ഷേ, ഓർമ്മകളിലൂടെ അന്യനൊരാളാണ് ആവിഷ്ക്കരിക്കപ്പെടുന്നതെങ്കിൽ, അത് ജീവചരിത്രം തന്നെയാണ്. എഡ്മൻഡ്ഗോസ്സിന്റെ

'അച്ഛനും മകനും' (Father and Son) ജീവചരിത്രമായി ട്ടാണല്ലോ ഗണിക്കപ്പെട്ടുവരുന്നത്. ആത്മകഥാംശം കലർന്നിരിക്കുമെന്നതുകൊണ്ടാണ്, സ്മരണകളെ ഈ വിഭാഗത്തിൽ പെടുത്തിയിരിക്കുന്നത്. ഇതിനുവലിയ യുക്തിയൊന്നുമില്ല. അങ്ങനെയാണെങ്കിൽ, വിശ്വസാഹിത്യത്തിലെ പല ഉത്തമ ജീവചരിത്രങ്ങളും 'ആത്മകഥകൾ' എന്ന പേരിൽ വിളിക്കപ്പെടേണ്ടിവരും. കാരണം, അവയിൽ ആത്മാംശം കലർന്നിരിക്കും. അവ ആത്മാവിഷ്ക്കാരങ്ങളുമാണ്. അപ്പോൾ, 'സ്മരണകൾ' ആത്മകഥാ വിഭാഗത്തിൽപെടുത്തുന്നത്, കേവലം ബാഹ്യമായ സാദൃശ്യങ്ങളെ മുൻനിറുത്തിയാണെന്നു സാരം.

മലയാളത്തിലെ ആത്മകഥകൾ രണ്ടു വിഭാഗത്തിൽപെടുന്നു. ഒന്ന്: തർജ്ജമകൾ. രണ്ട്: സ്വതന്ത്ര കൃതികൾ. ഗാന്ധിജിയുടെ 'എന്റെ സത്യാന്വേഷണ പരീക്ഷകൾ'; പണ്ഡിററ്ജിയുടെ 'ആത്മകഥ'; ടാഗോറിന്റെ 'ജീവിതസ്മൃതി'; വിജയലക്ഷ്മി പണ്ഡിററിന്റെ 'എന്റെ ജയിൽ ദിനങ്ങൾ'; ഹെലൻകെല്ലറുടെ 'എന്റെ ജീവിതകഥ'; ഷ്വൈററ്സരുടെ 'എന്റെ ജീവിതവും ചിന്തയും'; ഗോർക്കിയുടെ 'കുട്ടിക്കാലം'— ഇവയെല്ലാം ആദ്യത്തെ വിഭാഗത്തിൽപെടുന്നു. സ്വതന്ത്രങ്ങളായ ആത്മകഥകളിൽ അധികവും നമ്മുടെ രാഷ്ട്രീയ–സാമൂഹ്യ സമരങ്ങൾക്കു നേതൃത്വം കൊടുത്തിരുന്നവരിൽനിന്നും സാഹിത്യകാരൻമാരിൽനിന്നും ലഭിച്ചവയാണ്. "ഈ നാനാരംഗങ്ങളിലും സമകാലീന ജീവിതത്തിന്റെ രക്തബന്ധം നേടിയ കെ. പി. കേശവമേനോന്റെ 'കഴിഞ്ഞ കാലമാണ്', മലയാളത്തിലെ ഏററവും മികച്ച ആത്മകഥ. സംഭവ ബഹുലത മാത്രമല്ല, സംശയരഹിതമായ സത്യസന്ധത, ഹൃദയശുദ്ധി, ആദർശദീപ്തി, ഭാഷാലാളിത്യം, ഉദ്ബോധജനകത്വം, ഉത്തേജകത്വം തുടങ്ങിയ ഗുണങ്ങളാൽ ആത്മകഥാ സാഹിത്യത്തിലെ ക്ളാസ്സിക്കായി അതു ഗണിക്കപ്പെടും."[1]

---

1 ജീവചരിത്രം—'ഇന്നത്തെ സാഹിത്യകാരൻമാർ'
by സി. പി. ശ്രീധരൻ.

സ്വതന്ത്രങ്ങളായ മററു പ്രധാന ആത്മകഥകൾ താഴെ പറയുന്നവയാണ്.

സർവ്വശ്രീ. വി. ടി. ഭട്ടതിരിപ്പാടിന്റെ അപൂർണ്ണമായ ആത്മകഥ; സി. കേശവന്റെ 'ജീവിതസമരം'; ആർട്ടിസ്ററ് പി. ജെ. ചെറിയാന്റെ 'എന്റെ കലാജീവിതം'; പൊൻകുന്നം വർക്കിയുടെ 'എന്റെ വഴിത്തിരിവ്'; കെ. വി. എം. ന്റെ 'ആത്മകഥ'; മുണ്ടശ്ശേരിയുടെ 'കൊഴിഞ്ഞ ഇലകൾ'; ദേവിന്റെ 'എതിർപ്പ്'; പുത്തേഴത്തു രാമൻമേനോന്റെ 'അടുത്തൂൺ'; സർദാർ കെ. എം. പണിക്കരുടെ 'സ്മരണദർപ്പണം'; സെബാസ്ററ്യൻ കുഞ്ഞുകുഞ്ഞു ഭാഗവതരുടെ 'ഒരു നടന്റെ ആത്മകഥ'; ഇ. എം. എസ്. നമ്പൂതിരിപ്പാടിന്റെ 'ആത്മകഥ'; മൊയ്തു മൗലവിയുടെ 'സ്മരണകൾ'; സി. അച്യുതമേനോന്റെ 'സ്മരണയുടെ ഏടുകൾ'; തകഴിയുടെ 'എന്റെ വക്കീൽ ജീവിതം'; സി. എ. ബാലന്റെ 'തൂക്കുമരത്തിന്റെ നിഴലിൽ ; മൊയാരത്തു ശങ്കരന്റെ 'എന്റെ ജീവിതകഥ ; ഏ. കെ. ജി. യുടെ 'എന്റെ പൂർവകാല സ്മരണകൾ'; അടുത്ത കാലത്തു നമുക്കു കിട്ടിയ, വളരെ ഒച്ചപ്പാടുണ്ടാക്കിയ, ഒരു ആത്മകഥയാണ് മാധവിക്കുട്ടിയുടെ 'എന്റെ കഥ'.

തൂലികാചിത്രം ജീവചരിത്രത്തിന്റെ ചെറിയ പതിപ്പല്ല. നോവലും ചെറുകഥയുംപോലെ, നാടകവും ഏകാങ്കവും പോലെ — ഭിന്നങ്ങളായ രണ്ടു കലാരൂപങ്ങളാണവ.

മലയാളത്തിലെ തൂലികാചിത്രശാഖയിൽ ഏററവും ഉയർന്നുനില്ക്കുന്ന നാലുപേർ വി. വി. യും ജൂലിയനും (പി. ദാമോദരൻപിള്ള) പൊൻകുന്നം വർക്കിയും വയ്ക്കം അബ്ദുൾഖാദറുമാണ്. വി. വി. മേനോന്റെ 'രംഗമണ്ഡപം , 'മാരാരും കുട്ടരും എന്നിവയും ഇ. വി. യുടെ 'തൂലികാ ചിത്രങ്ങൾ—ദ്വിജേന്ദ്രനാഥ ടാഗോർ എന്നതും വർക്കിയുടെ 'തൂലികാചിത്രങ്ങൾ' എന്ന കൃതിയും വക്കം അബ്ദുൾഖാദറിന്റെ

'പ്രതിഭാശാലികൾ' എന്ന കൃതിയും ഈ വിഭാഗത്തിലെ കനത്ത ഈടുവയ്പുകളാണ്. മററു പ്രധാന തൂലികാചിത്രങ്ങൾ താഴെപറയുന്നവയാണ്. മാടശ്ശേരിയുടെ 'എഴുത്തുകാരും എഴുത്തുകാരും', ടാററാപുരം സുകുമാരന്റെ 'പത്തു ഗദ്യകാരൻമാർ', 'പത്തു കഥാകാരൻമാർ എന്നിവ; കോയിപ്പിള്ളയുടെ 'ഭാഷാസാഹിത്യത്തിലെ പഴയ തലമുറ' വേലായുധൻ പണിക്കശ്ശേരിയുടെ 'കാരൂർ മുതൽ കോവിലൻവരെ'; എരുമേലി പരമേശ്വരൻപിള്ളയുടെ 'സാഹിത്യനായകൻമാർ', 'പോയ തലമുറയിൽനിന്ന്.'

ഇങ്ങനെ 'ജീവചരിത്ര പ്രസ്ഥാനം' വിവിധ ശാഖകൾ ഉൾക്കൊള്ളുന്ന ഒരു മഹാ സാഹിത്യവിഭാഗം തന്നെയായി ത്തീർന്നിട്ടുണ്ട് ഇന്ന്.

---

